# കേരളചരിത്രവും തച്ചുടയ കയ്മളും

## സദ്ഗുരു ചട്ടമ്പിസ്വാമികൾ



# കേരളചരിത്രവും തച്ചുടയ കയ്മളും

(ചരിത്രലേഖനങ്ങൾ)

സദ്ഗുരു ചട്ടമ്പിസ്വാമികൾ

സമ്പാദനം, പഠനം
സുരേഷ് മാധവ്

അവതാരിക
ഡോ.എം.ജി. ശശിഭൂഷൺ

---

പന്മന ആശ്രമം പബ്ലിക്കേഷൻസ്
പന്മന ആശ്രമം, പന്മന (പി.ഒ.)
കൊല്ലം- 690583

Malayalam

# Keralacharithravum Thachudaya kaimalum

(Historical articles)

by : **Chattambi Swamikal**



First Edition : 2011 November
Cover : Pradeep
Technical Support : Smart Studio, Chenankara Jn, Thevalakkara
Printed at : Thushara, Mynagappally 0476 2847879
Publishers : Panmana Ashramam Publications
Panmana Ashramam, Panmana (P.O), Kollam-691 583
Phone : 0476 2670930
www.panmanaashram.com
mail@panmanaashram.com
Copies : 1000
Price : 50/-

## ഓം നമോ ഭഗവതേ വിദ്യാധിരാജായ



സദ്ഗുരു വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ (1853-1924)

"ശ്രീനാരായണഗുരു, ശിതി-
ഗളയതി വരശിഷ്യ മുഖ്യനുതപാദം
പരമസമാധിഗതം ശ്രീ-
ശിശുനാമക യോഗിനം സദാനൗമി"

*-മഹാവൈദ്യൻ ശാർക്കരകോവിലകത്ത് രവിവർമ്മതമ്പാൻ*

(ശ്രീനാരായണഗുരു, നീലകണ്ഠതീർത്ഥസ്വാമി എന്നീ ശ്രേഷ്ഠശിഷ്യപ്രധാനർ സ്തുതിക്കുന്ന കർമ്മ സമാധിയടഞ്ഞ കുഞ്ഞൻ എന്ന പേരോടുകൂടിയ യോഗിയെ ഞാൻ സദാ നമസ്കരിക്കുന്നു)

# പ്രസാധകക്കുറിപ്പ്

ആശാൻ നൽകിയ ചെല്ലപ്പേരിൽ "ചട്ടമ്പി" എന്ന മൂന്ന് അക്ഷരത്തിൽ മാത്രം അറിയപ്പെടാനാണ് ശ്രീവിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പി സ്വാമികൾ ഇഷ്ടപ്പെട്ടിരുന്നത്. എന്നിട്ടും കടിച്ചാൽപ്പൊട്ടാത്ത ഒരു നെടുങ്കൻ വിശേഷണത്തിന് "ചട്ടമ്പി" വിധേയനായി.

"മന്നിൽ ധീശക്തി യെത്രുണ്ടുയരു-
 മെതുവരെക്കേറുമാ യുക്തി
മുറ്റും ധന്യം വിജ്ഞാനവും ജ്ഞാനവുമിഹ
മനുജന്നെത്രമാത്രം വരുത്താം
എന്നാലും താഴ്മകൊള്ളാമെതുവരെ
യിതുക്കൾക്കൊത്ത ദൃഷ്ടാന്തമാമീ
കുഞ്ഞൻ ചട്ടമ്പിയോഗീശ്വരന-
നവധിനാൾ വാഴ്കനന്മയ്ക്ക് ലോകേ"

എന്നിങ്ങനെ പണ്ഡിതശ്രേഷ്ഠനും സഹൃദയനുമായ ശ്രീ. സി.എസ്. സുബ്രഹ്മണ്യൻ പോറ്റിയെപ്പോലുള്ളവർ മാത്രമല്ല സ്വാമികളെ അസാധാരണമായ വിശേഷണങ്ങളെ കൊണ്ട് വാഴ്ത്തിയത്.

വാചംയമിയായ ശ്രീനാരായണ ഗുരുദേവനും അവ്യാഖ്യേയങ്ങളായ വിശേഷണങ്ങളെകൊണ്ടാണ്; ഉത്ക്രാന്തനും ഋഷിയും സർവ്വജ്ഞനും പരിപൂർണ്ണ കലാനിധിയുമായി സദ്ഗുരുവിനെ നിർലോഭമായി വർണ്ണിച്ചത്. ദേവതകളെയും സാക്ഷാൽ ദൈവത്തേയും സ്തുതിച്ചിടത്തൊന്നും യുഗപ്രഭാവനായ ഗുരുവിൽ നിന്നും ഇത്തരത്തിലുള്ള അത്യപൂർവ്വമായ പദപ്രവാഹം നിർഗമിച്ചതായി കാണുന്നില്ല. വ്യർത്ഥവിശേഷണങ്ങൾ പ്രയോഗിക്കാൻ ഗുരുക്കന്മാർ ആത്മവഞ്ചകരല്ലല്ലൊ.

സ്വാമികളുടെ വിചാരവിപ്ലവം മലയാളസംസ്കൃതിക്ക് പ്രചോദനമേകിയതിന്റെ പരിണിതഫലമാണ് ഈ സ്തുതികളെല്ലാം. ആ പ്രചോദനത്തിന്റെ പ്രഭാവത്തെ ഈ സ്തുതികൾ സ്വയം സാക്ഷ്യപ്പെടുത്തുന്നു. വ്യാസഭഗവാനെയും ശ്രീശങ്കരാചാര്യരേയും ക്രിസ്തുദേവനെയും നിർദാക്ഷിണ്യം വിമർശനവിധേയമാക്കിയ ആ സമദർശിത്വത്തിന്റെ അകപ്പൊരുളറിഞ്ഞവർ വാഴ്ത്തുക തന്നെ ചെയ്യും. എന്നിരിക്കിലും മതരാഷ്ട്രീയ സാമുദായിക സമവാക്യങ്ങൾക്കൊപ്പം ചുടലനൃത്തം ചെയ്യുന്ന 'കപടനയം' അറിഞ്ഞാചരിക്കാൻ വശമില്ലാതിരുന്ന

ഋജുഹൃദയനായ സ്വാമിക്ക് "വിമർശനാതീതനായ സമദർശി" എന്ന പദവി ലഭിക്കാതിരുന്നതിൽ അസ്വാഭാവികതയൊന്നുമില്ല. ആ പ്രചോദനപ്രഭാവത്തിൽ നിന്നും നിർഗമിച്ച ചെറുനീർചാലുകളാണ് സ്വരചനകൾ. ഇവ പ്രസിദ്ധീകരിക്കണമെന്നും ജനഹൃദയങ്ങളിൽ എത്തിച്ചേരണമെന്നും സ്വാമികൾക്ക് വ്യക്തമായ ധാരണയുണ്ടായിരുന്നു. എന്നാൽ അകിഞ്ചനനായ സ്വാമിക്ക് അതിനുള്ള വക കണ്ടെത്താൻ കഴിഞ്ഞില്ല എന്നതാണ് വാസ്തവം. ഈ കാര്യങ്ങളെല്ലാം സ്വാമി ശിഷ്യന്മാർക്കെഴുതിയ കത്തുകളിൽ വ്യക്തമാണ്. എങ്കിലും പുസ്തകപ്രസിദ്ധീകരണ വിഷയത്തിൽ അനുയായികൾ വേണ്ടത്ര ജാഗ്രത പുലർത്തിയില്ല. സ്വാമി വെറും ഒരു കുത്തിക്കുറിപ്പുകാരനായി പ്രചാരം നേടി. സ്വാമിയുടെ അത്മീയനിസംഗതയെ അനുയായികൾ കൃത്യവിലോപമായി വ്യാഖ്യാനിച്ചു. ഫലമോ, അപൂർവ്വങ്ങളായ ആ രചനകൾ ഒട്ടുമിക്കതും നഷ്ടപ്പെട്ടു.

ഇങ്ങനെ നഷ്ടപ്രായവും കിട്ടാൻ സാധ്യതയുള്ളതുമായ കൃതികളിൽ സർവ്വമതസാമരസ്യം, ഒഴുവിലൊടുക്കം വിവർത്തനം, തർക്കരഹസ്യരത്നം, ബ്രഹ്മതത്ത്വനിർഭാസം, സ്തവരത്നാവലി, പരമശിവസ്തവം, അദ്വൈതപഞ്ജരം, മോക്ഷപ്രദീപഖണ്ഡനം, അന്നംഭട്ടീയ വ്യാഖ്യാനം, പ്രാചീനമലയാളം ശേഷം മുതലായ സംസ്കൃതത്തിലും മലയാളത്തിലുമുള്ള കൃതികൾ ഉൾപ്പെടുന്നു. ഇവയിൽ നിന്നുള്ള ഉദ്ധരണികൾ ഉള്ളൂർ.എസ് പരമേശ്വരയ്യരുടെ സാഹിത്യചരിത്രത്തിലും ശ്രീനീലകണ്ഠതീർത്ഥപാദ ചരിത്രസമുച്ചയത്തിലും കാണുന്നുണ്ട്. ഇവ പ്രചാരം നേടിയിരുന്നുവെന്നുള്ളതിന് ഇത് വ്യക്തമായ തെളിവാണ്.

കേരളചരിത്രവും തച്ചുടയകൈമളും, കൂടൽമാണിക്കവും തച്ചുടയ കൈമളും എന്നിങ്ങനെ വിഷയം വിഭജനം ചെയ്തിരിക്കുന്ന പ്രബന്ധവും കേരളത്തിലെ ബുദ്ധജൈന വിഗ്രഹങ്ങൾ എന്ന ലേഖനവും സ്വാമികൾ അഗസ്ത്യനെന്ന പേരിൽ 'സദ്ഗുരു'മാസികയിൽ പ്രസിദ്ധീകരിച്ചതാണ്. തുടർന്ന് വരുന്ന ലേഖനങ്ങളും സ്വാമികളുടെ ആശയങ്ങളെ പ്രകാശിപ്പിക്കുന്നവയാണ്. സ്വാമികളുടെ രചനകൾ പലതും നഷ്ടപ്പെട്ടുവെങ്കിലും ആ ആശയങ്ങളെ ക്രോഡീകരിക്കുന്ന നിരവധി ലേഖനങ്ങൾ 'സദ്ഗുരു' പോലെയുള്ള മാസികകളിൽ ലഭ്യമാണ്. ഇവ സ്വാമികളിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട വിദ്വാന്മാരുടെ സംഭാവനകളാണ്. 'സദ്ഗുരു' മാസിക പ്രധാനമായും

സ്വാമികളുടെ ആശയത്തെ പ്രചരിപ്പിക്കുന്നതിന് ശിഷ്യന്മാർ ചേർന്ന് ആരംഭിച്ചതാണ്. സ്വാമികളെ അടുത്ത് പരിചയിക്കുന്നതിന് ഇവയും സഹായകമാകും എന്ന് കരുതി ഇവയെ ഉൾപ്പെടുത്തിയിരിക്കുന്നു.

ഇതുവരെ പ്രസിദ്ധീകരിച്ചിട്ടുള്ള മിക്ക കൃതികളും ഭാഗ്യവശാൽ യാദൃശ്ചികമായി ഓരോരുത്തരുടെ കൈയ്യിൽ വന്നു ചേർന്നവയാണ്. ഇവ കണ്ടെടുക്കുന്നതിന് കാര്യക്ഷമമായ ഗവേഷണങ്ങൾ ഇന്നുവരെ നടന്നിട്ടില്ല എന്നുള്ളതിന് തെളിവാണ് ഇന്നും പുതിയവ കണ്ടെത്തുന്നത്. സുരേഷ് മാധവിന്റെ ഒറ്റയ്ക്കുള്ള പരിശ്രമങ്ങൾ ഫലം കണ്ടുതുടങ്ങിയതാണ് പുതിയ കണ്ടെത്തലുകൾ. മുൻപതിവിന് വിപരീതമായി സ്വാമികളുടെ രചനകൾ അന്വേഷിച്ചാൽ കണ്ടുകിട്ടും എന്ന ശുഭാപ്തിവിശ്വാസത്തോടുകൂടി പരിശ്രമിച്ചതിന്റെ ഫലം. ഇതുതന്നെയാണ് ഈ പുസ്തകത്തിന്റെ അപൂർവതയും. നിസ്സ്വനായ ഈ യുവപ്രതിഭ സ്വപരിശ്രമത്തിലൂടെ ആർജ്ജിച്ച ഈ മഹാനിധി യിലൂടെ അതിസമ്പന്നനായിരിക്കുന്നു. സുരേഷ്മാധവിനെപോലെ യുള്ള അന്വേഷണ ബുദ്ധികൾക്ക് തുടർന്നും പുതിയ കണ്ടെത്തലു കൾക്ക് സ്വാമിതിരുവടികൾ പ്രചോദനം നൽകട്ടെയെന്ന് പ്രാർത്ഥിച്ചു കൊണ്ട്......

പ്രസാധകർ
പന്മന ആശ്രമം പബ്ലിക്കേഷൻസ്
പന്മന ആശ്രമം, പന്മന (പി.ഒ)
കൊല്ലം-691583

പന്മന ആശ്രമം
01.11.2011

# ഉള്ളടക്കം

## അവതാരിക

# ചരിത്രചിന്തയിലെ വിമർശമാർഗം

ഡോ. എം. ജി. ശശിഭൂഷൺ

'അഗസ്ത്യൻ' എന്ന തൂലികാ നാമത്തിൽ തച്ചുടയകൈമളുടെ രക്ഷാകർത്തൃത്വത്തിൽ ഇരിങ്ങാലക്കുട നിന്ന് പ്രസിദ്ധപ്പെടുത്തിയിരുന്ന 'സദ്ഗുരു'വിൽ വന്ന ചട്ടമ്പിസ്വാമിയുടെ ലേഖനങ്ങൾ ഒരു ക്രാന്തദർശിയുടെ അസാധാരണ വീക്ഷണങ്ങൾ അവതരിപ്പിക്കുന്നു.

മോക്ഷത്തെക്കുറിച്ചും ആത്മജ്ഞാനത്തെക്കുറിച്ചും മാത്രം സംസാരിക്കുകയാണ് ആദ്ധ്യാത്മിക രംഗത്തെ ആചാര്യൻമാർ ചെയ്യേണ്ടതെന്ന ധാരണയെ നിരാകരിക്കുന്ന ലേഖനങ്ങൾ ചട്ടമ്പിസ്വാമികൾ മുൻപും എഴുതിയിട്ടുണ്ട്. വേദാധികാര നിരൂപണവും പ്രാചീനമലയാളവും ആദിഭാഷയും ക്രിസ്തുമത ഛേദനവും സാമ്പ്രദായികനായ ഒരദ്ധ്യാത്മികാചാര്യനിൽ നിന്ന് ഉണ്ടാകുന്ന നിരീക്ഷണങ്ങളിൽ നിന്ന് ഭിന്നമായിരുന്നു.

ചരിത്രത്തിനോടും പുരാതത്വവിജ്ഞാനീയത്തോടുമുള്ള ചട്ടമ്പിസ്വാമികളുടെ ആഭിമുഖ്യത്തെ ജ്വലിപ്പിച്ചത് പേട്ടയിൽ രാമൻപിള്ള ആശാന്റെ അദ്ധ്യക്ഷതയിൽ നടന്ന ജ്ഞാനപ്രജാഗരം സഭയിലെ സംവാദങ്ങളായിരുന്നു.

മഹാരാജാസ് കോളേജിലെ ഫിലോസഫി പ്രൊഫസറും തിരുവിതാംകൂർ പുരാതത്വവകുപ്പിലെ ഓണററി സൂപ്രണ്ടുമായിരുന്ന പി. സുന്ദരംപിള്ളയുടെ പ്രഭാഷണങ്ങളും ലേഖനങ്ങളും ചട്ടമ്പിസ്വാമികളെ ആകർഷിച്ചിരുന്നു.

കേരളത്തിലെ പുരാതന ഭൂവുടമകൾ ഇവിടുത്തെ ജനങ്ങളാണെന്നും രാജാക്കൻമാരാണ് ബ്രഹ്മദേയങ്ങൾ എന്ന നിലയിൽ ഭൂമി ബ്രാഹ്മണർക്കു ദാനം നല്കിയതെന്നും പി.സുന്ദരംപിള്ള തന്റെ ലേഖനങ്ങളിലും പ്രഭാഷണങ്ങളിലും ഓർമ്മിപ്പിച്ചിരുന്നു.

ഭൂമിയുടെ ആദ്യത്തെ ഉടമകൾ ആദിവാസികളാണെന്ന സിദ്ധാന്തം ചട്ടമ്പി സ്വാമികളെ സ്വാഭാവികമായും ആകർഷിച്ചു. നായൻമാരായി അറിയപ്പെട്ടിരുന്ന നാഗൻമാരെയാണ് ദ്രാവിഡ ദേശഭൂമിയുടെ ഉടമകളായി ചട്ടമ്പിസ്വാമികൾ കണ്ടത്. തൊഴിലിന്റെ സ്വഭാവമനുസരിച്ച് രൂപം കൊണ്ട ഒരു പിൽക്കാല വിഭാഗമാണ് നായർ എന്ന് ചട്ടമ്പിസ്വാമികളും അംഗീകരിച്ചിരുന്നു.ആദ്യകാലകർഷകരെയാണ് നാഗൻമാർ എന്ന് സംബോധനയിലൂടെ ചട്ടമ്പിസ്വാമികൾ അവതരിപ്പിച്ചത്. കുന്നിൻ ചരിവുകളെയും താഴ്വാരങ്ങളേയും കൃഷി ഭൂമികളാക്കിയവരേയും ജലസേചനം വിപുലമാക്കിയവരെയുമാണ് നാഗൻമാർ എന്നതുകൊണ്ട് ചട്ടമ്പിസ്വാമികൾ ഉദ്ദേശിച്ചത്. പണ്ടത്തെ വില്ലവരും ഉഴവരും ഇടയരും പിൽക്കാലത്തെ വെള്ളാളരും ചട്ടമ്പി സ്വാമികളുടെ നാഗൻമാരിൽ ഉൾപ്പെട്ടിരുന്നു.

ആദ്യകാലകർഷകരെന്ന വിശേഷണത്തിന് അർഹരും ഇരുമ്പിലുള്ള പണിയായുധങ്ങൾ നിർമ്മിക്കുന്നതിൽ വിദഗ്ധരുമായ മഹാശിലാ സംസ്കൃതിയുടെ സൃഷ്ടാക്കളെയാണ് നാഗൻമാർ എന്ന് പറയുന്നതുകൊണ്ട് ചട്ടമ്പി സ്വാമികൾ ഉദ്ദേശിച്ചിരുന്നതെന്ന് പ്രാചീന മലയാളം ശ്രദ്ധിച്ച് വായിക്കുന്നവർക്ക് ബോദ്ധ്യമാകും. പുരാതത്വവിജ്ഞാനീയം ആധുനിക രീതിയിൽ പരിചയിച്ചിട്ടില്ലാത്തതിനാൽ മഹാശിലാ സംസ്കൃതി എന്ന പ്രയോഗം ചട്ടമ്പിസ്വാമിയുടെ നിരീക്ഷണങ്ങളിൽ കാണുകയില്ല.

ആരാധനാലയങ്ങളുടെ ആദ്യകാലഉടമസ്ഥർ അബ്രാഹ്മണരായിരുന്നുവെന്നും ആ പാരമ്പര്യത്തിന്റെ തുടർച്ചയാണ് ഇരിങ്ങാലക്കുടയിലെ അകക്കോയ്മയായ തച്ചുടയക്കൈമൾ എന്നും ചട്ടമ്പിസ്വാമികൾ മനസ്സിലാക്കിയിരുന്നു. കൊച്ചിയുടെ മൂക്കിനു താഴെ സ്ഥിതിചെയ്തിരുന്ന ഇരിങ്ങാലക്കുട കൂടൽമാണിക്യ ക്ഷേത്രത്തെ തിരുവിതാംകൂർ ഒരു രാഷ്ട്രീയ ഉപഗ്രഹമാക്കിയതോടെ അവിടെ രൂപംകൊണ്ട പ്രത്യാക്രമണം പലപ്പോഴും പരിധികൾ ലംഘിച്ചിരുന്നു. കെ.രാമപ്പിഷാരടിയെയും കോമാട്ടിൽ അച്യുതമേനോനെയും പോലുള്ളവരാണ് തച്ചുടയകൈമളുടെ നേരെ പീരങ്കികൾ നീട്ടിയത്. മുണ്ടനാട് ഭാസ്കരക്കുറുപ്പ് എന്ന തച്ചുടയകൈമൾ വിവാഹിതനായതോടെ പ്രത്യാക്രമണകാരികൾക്ക് വിജയവും ഉണ്ടായി. കൊച്ചീരാജാവ് തച്ചുടയകൈമളെ ഇരിങ്ങാലക്കുട നിന്ന് പുറത്താക്കി.

കോയ്മ ആളുന്നവനാണ് തച്ചുടയകൈമളെന്ന ചട്ടമ്പിസ്വാമിയുടെ പരാമർശത്തെ ഈ പശ്ചാത്തലത്തിൽ കാണണം. അഗസ്ത്യ

നെപ്പോലുള്ള ഋഷികൾ വിവാഹിതരായിരുന്നുവെന്നും തച്ചുടയകൈമൾക്ക് വിവാഹം നിഷിദ്ധമല്ലെന്നും തച്ചുടയകൈമളും വാദിച്ചു. കാന്റർബറിയിലെ ആർച്ച്ബിഷപ്പ് വിവാഹിതനാണെന്ന വസ്തുത ഓർമ്മിപ്പിച്ചതോടെ ബ്രിട്ടീഷ് അധികൃതർക്കും തച്ചുടയകൈമൾ സ്വീകാര്യനായി. സഞ്ജയനെപ്പോലുള്ള പത്രപ്രവർത്തകരുടെ പിന്തുണയും അദ്ദേഹത്തിന് ലഭിച്ചു. ടി.കെ.കൃഷ്ണമേനോനെപ്പോലുള്ള ചരിത്രകാരൻമാരും തച്ചുടയകൈമളെ പിൻതുണച്ചു.

ദേശനാമങ്ങൾ തദ്ദേശഭാഷാപദങ്ങൾ കൊണ്ട് നിർമ്മിച്ചതാണെന്ന ചട്ടമ്പിസ്വാമികളുടെ വാദം ശാസ്ത്രീയമാണ്. വലിയകുന്നുള്ള പ്രദേശം എന്ന അർത്ഥമാണ് ഇരിങ്ങാലക്കുടയ്ക്ക് ചട്ടമ്പിസ്വാമികൾ കല്പിക്കുന്നത്. രണ്ട് നദികൾ ചേരുന്ന സ്ഥലം എന്ന അർത്ഥകല്പനയെ അദ്ദേഹം പരിഗണിക്കുന്നില്ല.

നായൻമാരെ ശൂദ്രരായി കണ്ട ബ്രാഹ്മണയാഥാസ്ഥിതികത്വത്തിന് ഒരു കൊട്ടുകൊടുക്കുകയായിരുന്നു ചട്ടമ്പിസ്വാമികളുടെ ലേഖനലക്ഷ്യം. എതിർപ്പുകളുടെ പത്മവ്യൂഹത്തിൽപ്പെട്ടപ്പോഴും ധീരമായി പോരാടാൻ തനിക്കു ശക്തിനല്കിയത് ചട്ടമ്പിസ്വാമികളാണെന്ന് തച്ചുടയകൈമൾ 1985-ൽ എന്നോട് പറയുകയുണ്ടായി.

കേരളചരിത്രത്തിന്റെ നിധിപേടകത്തിൽ ഉണ്ടായിരുന്ന പഴയൊരു നിലവിളക്ക് പുറത്തെടുത്ത് ഭസ്മം തേച്ച് മിനുക്കി ജ്വലിപ്പിച്ചതിന് സുരേഷ്മാധവിന് അഭിനന്ദനങ്ങൾ.

# ചരിത്രബോധത്തിന്റെ അകപ്പൊരുൾ

## സുരേഷ്മാധവ്

എല്ലാത്തരം സാംസ്കാരികവൃത്തികൾക്കും പൊതുഭീഷണിയാണ് അധികാരം. സംഘബോധത്തിന്റെ ചരിത്രബദ്ധമായ വീണ്ടെടുപ്പുകൾക്ക് ഊക്ക് നൽകുന്ന ദാർശനികൻമാർ അധികാരത്തിന്റെ എല്ലാത്തരം വേഷങ്ങളെയും ചെറുക്കുന്നു. പകരം ജ്ഞാനാധികാരം എന്ന തിരിച്ചറിവ് ഉപയോഗിക്കുന്നു. സാമൂഹികസ്വത്വത്തെ ആത്മനാശത്തിലേയ്ക്ക് കൊണ്ടുപോകുന്ന ചരിത്രവികൃതികളേയും ഐതീഹ്യഭാവനകളെയും അവർ നിലയ്ക്കുനിർത്തുന്നു. അവയെല്ലാം അധികാരകുത്തക ലക്ഷ്യം വയ്ക്കുന്ന ബൗദ്ധികവ്യായാമങ്ങളാണെന്ന് നമുക്ക് പറഞ്ഞു തരുന്നത് സർവ്വകാലങ്ങളിലും നിന്ന് സ്വതന്ത്രരായ ജ്ഞാനികളാണ്. ഒരു പുതിയ ഭൂഖണ്ഡം കണ്ടെത്തുന്നതു പോലെയാണ് ചരിത്രത്തിന്റെ മറവികളിൽ നിന്ന് സംസ്കാരാനുഭവത്തെ പുനർനിർണ്ണയിക്കുന്ന ആശയത്തിന്റെ ഭൂപടങ്ങൾ അവർ തുറന്ന് കാട്ടുന്നത്. ചട്ടമ്പിസ്വാമികൾ ചരിത്രത്തെ വായിച്ചെടുക്കുമ്പോൾ അവിടെ മുൻവിധിയുടെ അപവായനയും അതിഭാഷണവുമില്ല. മനുഷ്യബോധം സൃഷ്ടിച്ച ഭൗതിക യാഥാർഥ്യങ്ങളുടെ തുടർരേഖപ്പെടുത്തൽ മാത്രമല്ല ചരിത്രം എന്ന് സ്വാമിക്കറിയാമായിരുന്നു. ആത്മീയമായൊരർഥത്തിൽ , ഓർമകളിലും ആശങ്കകളിലും നീങ്ങുന്ന സമകാലാവസ്ഥയാണ് ചരിത്രമായി നിർവചിക്കപ്പെടുന്നത്. ആത്മീയത സമഗ്രമായ ബോധാനുഭവമാണ്. ഉറങ്ങുന്ന ഒരു ജനതയുടെ ഭാവിചരിത്രം അപകടത്തിലാകുമെന്ന് പറയാൻ എപ്പോഴും ഉണർന്നിരിക്കുന്ന ഒരാൾ വേണ്ടിവരുന്നു. സമഗ്രമായ ബോധാനുഭവത്തിന്റെ അനുഭൂതി അറിയുന്നതുകൊണ്ടാണ് ചരിത്രത്തിന്റെ ഭാവിയായി ആ ജ്ഞാനി മാറുന്നത്. ഗാന്ധിജിയും വിവേകാനന്ദനും മാർക്സും ഗ്രാംഷിയും ചട്ടമ്പിസ്വാമിയും നാരായണഗുരുവുമെല്ലാം ചരിത്രത്തിന്റെ ഭാവിയുമായി വന്നവരാണ്. അതുകൊണ്ടാണ് അവരുടെ വാക്കുകൾ കാലാതീതമായി നമുക്ക് തോന്നുന്നത്. അവർ ജീവിതവ്യവസ്ഥയെ അഴിച്ച് പണിയുന്നു എന്നതുകൊണ്ട് ചരി

ത്രത്തേയും അഴിച്ചുപണിയുന്നു എന്ന് പറയാം. നിർഭയത്വമാണ് ആത്മീയതയെങ്കിൽ, യഥാർത്ഥ ആത്മബോധിയുടെ നിലപാടുകൾക്ക് , സന്ദർഭങ്ങൾ നിർദ്ദേശിക്കുന്ന നയവാദങ്ങളുണ്ടാവില്ല. വലിപ്പചെറുപ്പങ്ങ ളുടെ ഗുരുത്വാകർഷണങ്ങളുമില്ല. ചട്ടമ്പിസ്വാമികൾ സർവ്വസ്വതന്ത്രനായിരുന്നു. ഈ സ്വാതന്ത്ര്യബോധത്തിന്റെ ആനന്ദം എന്ന നിലയിൽ അദ്ദേഹം സംഗീതത്തേയും ഗുസ്തിയേയും വൈദ്യത്തേയും വേദാന്തത്തേയും കണ്ടു. എന്നാൽ ചരിത്രമെഴുതുമ്പോൾ വേവലാതിപ്പെടുന്ന ഒരു സമൂഹം സ്വാമിയുടെ കൺമുന്നിലുണ്ടായിരുന്നു. അറിവധികാരങ്ങളെക്കുറിച്ചുള്ള ന്യായമുഖങ്ങളുമായി പൗരോഹിത്യം താഴ്ന്നസമൂഹത്തിന്റെ സ്വപ്നങ്ങളെ ഞെരിച്ചപ്പോൾ സ്വാമി , സ്വപ്നങ്ങൾ നഷ്ടപ്പെട്ടുപോയ കീഴാളരുടെ നേരേ കൈനീട്ടുകയും അറിവിലേക്കുള്ള സ്വാതന്ത്ര്യത്തിന്റെ പുതിയ യുക്തികൾ തളരുന്ന കൈകളിൽവെച്ചുകൊടുക്കുകയും ചെയ്തു. വ്യാസന്റേയും ശങ്കരന്റേയും നിർബന്ധങ്ങളോട് എതിരിട്ടുകൊണ്ടാണ് വേദാധികാര നിരൂപണം അദ്ദേഹം സ്ഥാപിച്ചത്. ദളിതനും പെണ്ണിനും വേദം പഠിക്കാമെന്നും മനുഷ്യനായി വരുന്നവനിലെല്ലാം ജ്ഞാനോദയത്തിന്റെ രഹസ്യവഴി ഒളിഞ്ഞിരിപ്പുണ്ടെന്നും വിദ്യാധിരാജൻ തന്റെ രചനകളിലൂടെ പരസ്യപ്പെടുത്തി. പൗരസ്ത്യജ്ഞാനമീമാംസയേയും തനിസംസ്കൃതിയെയും അപവത്കരിക്കുവാൻ മതം ഉപയോഗിക്കുന്ന പടിഞ്ഞാറൻഅധികാരതന്ത്രത്തെയാണ് 'ക്രിസ്തുമതഖണ്ഡന'ത്തിലൂടെ സ്വാമി തുറന്നുകാട്ടിയതെന്ന് നവീനോത്തരദാർശനികർ ഇന്ന് മനസ്സിലാക്കുന്നു. അദികാരം ഒന്നേയുള്ളുവെന്നും അത് ജ്ഞാനാധികാരമാണെന്നും ജാതി ഒന്നേയുള്ളുവെന്നും അത് സംസ്കാരമാണെന്നും വിളിച്ചുപറയുന്ന നേർവഴിയാണ് സ്വാമിയുടെ അന്വേഷണങ്ങൾക്കാധാരം. ചട്ടമ്പിസ്വാമിയുടെ ചരിത്രരചനകൾ ഉണ്മയാർന്ന തനതുസംസ്കാരത്തെകുറിച്ചും ജ്ഞാനവെളിവിനെക്കുറിച്ചും നമ്മെ നിരന്തരം ഓർമ്മിപ്പിക്കുന്നു.

## കൂടൽമാണിക്കം ക്ഷേത്രവും തച്ചുടയകയ്മളും

കൊല്ലവർഷം 1097 (എ.ഡി.1922 – 23) ലെ 'സദ്ഗുരു' മാസികയുടെ കുംഭം,മേടം ലക്കങ്ങളിൽ നിന്നാണ് 'കൂടൽമാണിക്കം ക്ഷേത്രവും തച്ചുടയകയ്മളും' എന്ന രണ്ട് അദ്ധ്യായങ്ങളുള്ള പ്രബന്ധം ഈ ലേഖകൻ കണ്ടെടുത്തത്. 'അഗസ്ത്യൻ' എന്ന പതിവു തൂലികാനാമത്തിലാണ് ഈ ലേഖനങ്ങൾ സ്വാമി എഴുതിയിരിക്കുന്ന

ത്. ഇരിങ്ങാലക്കുട കൂടൽമാണിക്കം ക്ഷേത്രത്തിൽ കായംകുളം രാജാവിനുണ്ടായിരുന്ന തച്ചുടയകയ്മളവരോധാധികാരത്തിന്റെ കഥായുക്തിയാണ് സ്വാമി പരിശോധിക്കുന്നത്. ഒപ്പം കൂടൽ, മാണിക്കം എന്നീ പേരുകൾക്ക് പിന്നിലെ ചരിത്ര യാഥാർഥ്യവും സ്വാമി അന്വേഷിക്കുന്നുണ്ട്. കേരളചരിത്രത്തിന്റെ രാഷ്ട്രീയ - സാംസ്കാരിക പശ്ചാത്തലത്തിൽ ഏറെ ചർച്ചചെയ്യപ്പെട്ട ഒന്നാണ് തച്ചുടയകയ്മളുടെ അവരോധം. ഈ അവരോധത്തെക്കുറിച്ച് ചരിത്രകാരനായ കെ.പി.പത്മനാഭമേനോൻ (കൊച്ചിരാജചരിത്രം-ഒന്നാം പുസ്തകം) സൂചിപ്പിക്കുന്നതിങ്ങനെയാണ്:-

"തച്ചുടയകയ്മളുടെ അവരോധത്തിന് പല വൈദികകർമ്മങ്ങളുമുണ്ട്. ആദ്യം ജാതകാവരോധം കഴിക്കയും പിന്നെ ജാതകാവരോധം കഴിച്ചയാളെ കൂട്ടികൊണ്ട് വന്ന് തച്ചുടയകയ്മളുടെ സ്ഥാനത്തേയ്ക്കടുത്ത പ്രവർത്തികളിൽ പ്രവേശിപ്പിക്കുകയും ചെയ്യുന്നു. ജാതകാവരോധം ചെയ്യുന്നത് മലയാളബ്രാഹ്മണരിൽ അത്യുത്കൃഷ്ടനായ ആഴുവാഞ്ചേരി തമ്പ്രാക്കളാണ്. അതിനുള്ള ക്രിയകൾ നടത്തുമ്പോൾ ക്ഷേത്രത്തിലെ സ്ഥാനികൾ എല്ലാവരും നന്തിപുലം നാല് കയ്മൻമാരും വടക്കുംകൂറ്റിൽ നായരും മുയിരിടത്ത് നമ്പ്യാരും വെള്ളാട്ടുകരെ നമ്പിടിയും വെളൊസ്സനമ്പ്യാരും മറ്റു പ്രഭുക്കൻമാരും കൂടെയുണ്ടായിരിക്കണം. അവരോധിച്ചയാളെ തിരുവനന്തപുരത്തുനിന്നും യോഗത്തിലുള്ളവരും ക്ഷേത്രത്തിലെ സ്ഥാനികളും കൂടി കൂട്ടികൊണ്ട് പോരണം. ഇരിങ്ങാലക്കുടക്കടുത്തുള്ള തൃപ്പയ്യക്ഷേത്രത്തിൽ എത്തുമ്പോൾ കൊച്ചീരാജാവ് പ്രഭുക്കൻമാരെ വരുത്തി രാജാവും പ്രഭുക്കൻമാരും കൂടി തൃപ്പയ്യേചെന്ന് കയ്മളെ ആനക്കഴുത്തിൽ കയറ്റി വാദ്യാഘോഷത്തോടും അകമ്പടിയോടും കൂടി ഇരിങ്ങാലക്കുടയ്ക്ക് കൊണ്ടുപോകും. അവിടെയെത്തിയാൽ പല വൈദികക്രിയകളും നടത്തിയതിന് ശേഷം കലശം ജപിച്ചാടിയിട്ട് തറ്റുടുത്ത് ഉത്തരീയമിട്ട് മുന്നിലും പിന്നിലും കുത്തുവിളക്കും പിടിപ്പിച്ച് വാദ്യാഘോഷത്തോടെ ക്ഷേത്രത്തിന്റെ കിഴക്കേനടകടന്ന്, സോപാനത്തിങ്കൽ ദേവന്റെ വലത്തുഭാഗത്ത്, വിളക്കും ഗണപതിയും വച്ച് പരവതാനി വിരിച്ച് അതിൽ ഇരുന്ന് കൊളോം മൂത്തത് എടങ്ങഴിയും താക്കോലും കൊണ്ടുവന്ന്, വയ്ക്കുന്നത് എടുത്ത് ഉച്ചപ്പൂജയ്ക്ക് അരി അളന്ന് അവിടെനിന്നും എഴുന്നേറ്റ് സോപാനത്തിങ്കൽ കയറി ഒരു വീരാളിപ്പട്ട് നടയ്ക്കൽ വച്ച് മണി കൊട്ടി തൊഴുത് ശംഖതീർത്ഥവും വട്ടകപ്രസാദവും വാങ്ങി ദക്ഷിണയും ചെയ്ത് പ്രദക്ഷിണമായി വലിയ ബലിക്കല്ലിങ്കൽ വന്ന് അവിടെ

നിന്നും തണ്ടിൽ കയറി താമസത്തിനുള്ള സ്ഥലമായ കൊട്ടിളാക്കലേ ക്ക് പോകുന്നു. അവരോധക്രിയകൊണ്ട് ജാതിയിൽ ശൂദ്രനായ ആൾക്ക് ഉത്കൃഷ്ടത സിദ്ധിക്കുന്നതായിട്ടാണ് വെച്ചിരിക്കുന്നത്. അന്നുമുതൽ തറ്റുടുക്കുക, കുത്തുവിളക്ക് പിടിപ്പിക്കുക, ശംഖ് വിളിപ്പിക്കുക, അകമ്പ ടിക്കാർ ആയുധപാണികളായി മുൻപും പിൻപും നടക്കുക,തീർത്ഥത്തിൽ സ്നാനം ചെയ്യുക, സോപാനത്തിൽ കയറി മണിയടിച്ച് തൊഴുക, ക യ്യിൽ തീർത്ഥപ്രസാദം വാങ്ങുക മുതലായ ഉത്കൃഷ്ട ബ്രാഹ്മണർക്ക് മാത്രം വച്ചിട്ടുള്ള പല സ്ഥാനങ്ങളും നടത്തുന്നു. സന്യാസവൃത്തി ആച രിക്കണമെന്നാണ് വെയ്പ്. കേരളത്തിൽ ശൂദ്രനെ അവരോധിച്ച് സ്ഥാനി യായി ഉത്കൃഷ്ടത കൽപിക്കുന്നത് ഇരിങ്ങാലക്കുട മാത്രമേ ഉള്ളു" (പേജ് 200,201)

കൂടൽമാണിക്കം ക്ഷേത്രത്തിൽ ഉള്ളതായി പറയപ്പെടുന്ന ഗ്രന്ഥ വരിയിൽ ഈ അവരോധ ക്രമവും ഐതീഹ്യവും പരാമർശിക്കുന്നുണ്ട്. ക്ഷേത്രബിംബത്തിൽ മാണിക്കക്കല്ല് കൂടിചേർന്നുണ്ടായതാണ് 'കൂടൽ' എന്ന പേര് എന്നുള്ള നിഗമനം അസംബന്ധമാണെന്ന് ചട്ടമ്പി സ്വാമി കൾ പറയുന്നു. കഥകൾ ഉള്ള ഗ്രന്ഥവരി ശക്തൻ തമ്പുരാന്റെ ഭരണ കാലത്ത് എഴുതിയുണ്ടാക്കിയതാണെന്നും ദേവസ്വം വക പുരാതന രേഖകൾ രണ്ട് തവണ നശിപ്പിച്ചിട്ടുണ്ടെന്നും 'സദ്ഗുരു' മാസികയിൽ (കൊ: വ:1104ചിങ്ങം) വന്ന 'കൂടൽമാണിക്കൻ ക്ഷേത്രചരിതം' എന്ന ലേഖനം സൂചിപ്പിക്കുന്നു. 'ചരിത്രാന്വേഷി' എന്ന പേരിൽ ആരോ എഴു തിയ ലേഖനമാണിത്. വ്യാജനിർമിതികളായ കേരളോൽപത്തികൾ പോലെ സൃഷ്ടിച്ചെടുത്ത ഇത്തരം ഗ്രന്ഥവരികളെ സൂക്ഷ്മാന്വേഷ ണത്തിന് വിധേയമാക്കാതെ ചരിത്രോപാദാനമായി സ്വീകരിക്കാൻ യഥാർത്ഥ ചരിത്രാന്വേഷകന് കഴിയുകയില്ല. കൂടൽ മാണിക്കം ക്ഷേത്ര ത്തിലെ 'മാണിക്കക്കല്ലി'ന്റെ കഥ യുക്തിശൂന്യമാണെന്ന് തെളിയിക്കു ന്നതിനായി ഊരകത്തമ്മയെക്കുറിച്ച് പ്രചരിച്ചിട്ടുള്ള ഐതീഹ്യകഥ ചട്ടമ്പിസ്വാമി എടുത്ത് കാട്ടുന്നുണ്ട്. ബ്രാഹ്മണാധിപത്യത്തിന്റെ ചരി ത്രവാഴ്ചകളെ ഖണ്ഡിക്കുന്ന പതിവ് രീതി തന്നെയാണ് ഈ പ്രബ ന്ധത്തിലും സ്വാമികൾ സ്വീകരിച്ചിരിക്കുന്നത്. പരശുരാമൻ സൃഷ്ടിച്ച ഭൂമി ഇതല്ലെന്നും അത് നമ്മുടെ ദേശത്തിന് വടക്കാണെന്നും നന്ദീശസംഹിത, സഹ്യാദ്രി ഖണ്ഡം തുടങ്ങിയ ഗ്രന്ഥപ്രമാണങ്ങളെ ആധാരമാക്കി സ്ഥാപിക്കുവാൻ സ്വാമി ഇവിടെ ശ്രമിക്കുന്നു. 'പ്രാചീന മലയാള'ത്തിലെ നിഗമനങ്ങൾക്ക് അനുബന്ധമാണ് ഈ പ്രബന്ധം എന്ന് കാണാം. ആര്യകൗശലങ്ങളുടെ ബൗദ്ധികകേളിയായി തീർന്ന ചരി

ത്രത്തെ അതിന്റെ കുയുക്തികളിൽ നിന്നും സ്വതന്ത്രമാക്കാനാണ് ചട്ടമ്പി സ്വാമി ശ്രമിച്ചത്. കേരളോൽപത്തികളിൽ ചരിത്രത്തെ തൂക്കിയിട്ട കഥാപാഠകൻമാരെയാണ് അദ്ദേഹം ഉന്നം വയ്ക്കുന്നത്. യഥാർത്ഥ ഗവേഷണത്തിൽ കൈകൊണ്ട് തൊടാൻപോലും കൊള്ളാത്തവയാണ് 'കേരളോൽപത്തി'കൾ എന്ന് വിദ്യാധിരാജൻ പറഞ്ഞിട്ടുണ്ട്.

## കൂടലും മാണിക്കനും

പ്രമുഖ ഭാഷാഗവേഷകനായ ഐരാവതം മഹാദേവൻ തമിഴ്നാട്ടിലെ തേനിയിൽ നിന്നും അടുത്തിടെ കണ്ടെത്തിയ പ്രാചീന രേഖയിൽ "കൂടൽ ഊര കോൽപെടു തീയാൻ ആണ്ടവൻ കാൽ" എന്ന് പരാമർശിക്കുന്നു. കൂടൽ, ഊർ എന്നീ പദങ്ങൾ ചേർന്നാണ് കൂടല്ലൂരായി മാറിയത്. മധുരയ്ക്കടുത്തുള്ള കൂടൽ എന്ന് ചട്ടമ്പിസ്വാമികൾ പറയുന്ന സ്ഥലം ഇതാണ്. വൃക്ഷങ്ങൾ തിങ്ങി വളരുന്ന സ്ഥലങ്ങൾക്ക് കാവ് എന്നും കൂടൽ എന്നും പേരുണ്ടെന്ന് സ്വാമി എഴുതുന്നു. അയ്യായിരം വർഷം മുൻപുള്ള ചരിത്രമാണിത്. കല്ലിലും മണ്ണിലും പണിത ക്ഷേത്രങ്ങൾ കേരളത്തിൽ ഉണ്ടായിതുടങ്ങുന്നത് എ.ഡി എട്ടാം നൂറ്റാണ്ടിന് ശേഷമാണ്. കാടുകളിലുണ്ടായിരുന്ന സർപ്പക്കാവുകളും വീരസ്മാരകശിലകളുമായിരുന്നു പഴയ ദൈവാരാധനയുടെ മൂലസ്ഥാനങ്ങൾ.

'കൂടൽ മാണിക്കൻ ക്ഷേത്ര ചരിതം' (സദ്ഗുരു, കൊ.വ 1104 ചിങ്ങം) എന്ന ലേഖനത്തിൽ കൂടൽ, മാണിക്കൻ എന്നീ പദങ്ങളുടെ ഉൽപത്തി രേഖപ്പെടുത്തുന്നത് ഇങ്ങനെയാണ്:-

"പുരാതനകാലത്ത് മധുരയ്ക്ക് കൂടൽ എന്നാണ് പേരെന്ന് ആയിരത്തെണ്ണൂറ് കൊല്ലങ്ങൾക്ക് മുൻപുള്ള തമിഴർ (THE TAMILS ONE THOUSAND EIGHT HUNDRED YEARS AGO) എന്ന ചരിത്ര ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്. (കൂടൽ+ ഊർ+ മന) കൂടല്ലൂർ മന (കൂടൽ+ ആറ്റുപുറം) കൂടലാറ്റുപുറം മുതലായ മലയാളക്കരയിലെ സ്ഥലങ്ങളേയും ഉദാഹരിക്കാം. കൂടൽ എന്നതിന് ചെറിയ വൃക്ഷക്കൂട്ടമുള്ള സ്ഥലം എന്നാണ് ദ്രാവിഡ (തമിൾ) നിഘണ്ടുവിൽ അർഥം കൽപിച്ചിരിക്കുന്നത്. ഇതനുസരിച്ച് നോക്കുമ്പോൾ കൂടൽ ശബ്ദത്താൽ അറിയുന്ന മേൽവിവരിച്ച സ്ഥലങ്ങളിലെല്ലാം ഒരുകാലത്ത് വൃക്ഷക്കൂട്ടങ്ങൾ ഉണ്ടായിരുന്നിരിക്കണം. നമ്മുടെ ക്ഷേത്ര സ്ഥലനാമത്തിന്റെ ഔചിത്യം ഇതിനാൽ പ്രത്യക്ഷമാണല്ലോ.ഇങ്ങനേയുള്ള വൃക്ഷക്കൂട്ടത്തിന്റെ ഇടയിൽ ഒരു കല്ല് (ശിവലിംഗവിഗ്രഹം) സ്ഥാപിച്ച് പൂജ വന്നതായിരിക്കും

ആദ്യത്തെ സമ്പ്രദായം. മാണിക്കൻ എന്ന ശിവന്റെ പേര് യോജിക്കു കയും ചെയ്യുന്നു. ഈ പേരിൽ ശിവസ്തുതിയുണ്ട്. കുന്നത്തുനാട് താലൂക്കിലെ മാണിക്കമംഗലം എന്ന ക്ഷേത്രത്തിൽ ശിവപ്രതിഷ്ഠയാണ്. ശിവന്റെ പേരായ മാണിക്കൻ എന്നതിൽ നിന്നുമാണ് മാണിക്കമംഗലം എന്ന സ്ഥലനാമമുണ്ടായിട്ടുള്ളത്. പാണ്ടിയിലും മാണിക്കൻ ക്ഷേത്ര ങ്ങളുണ്ട്. അതിനാൽ ആദി പ്രതിഷ്ഠ ശിവലിംഗവും ദേവന്റെ പേര് മാണിക്കനുമാണെന്ന് സ്പഷ്ടമാകുന്നുണ്ട്."

മാണിക്കനെ മാണിക്കക്കല്ലാക്കി മാറ്റിയെടുക്കാനുള്ള കഥാത ന്ത്രങ്ങളുടെ അർഥശൂന്യതയാണ് ഈ ലേഖനത്തിലും ചൂണ്ടിക്കാണി ക്കുന്നത്.

കൂടൽ എന്ന സ്ഥലത്തെ ദേവനാണ് കൂടൽ മാണിക്കൻ. വൈക്ക ത്തപ്പൻ, കല്ലിൽ ഭഗവതി, എന്നൊക്കെ പറയുന്നതുപോലെയാണ് കൂടൽ മാണിക്കൻ എന്ന വിളിപ്പേരും രൂപപ്പെടുന്നതെന്ന് ചട്ടമ്പി സ്വാമികൾ പ്രസ്താവിക്കുന്നു. കൂടൽ മാണിക്കൻ എന്ന പേരിലെ മാണിക്കൻ എന്ന പദം മാത്രമെടുത്താണ് തച്ചുടയകയ്മളെ മാണിക്കം കേരളൻ എന്ന് വിശേഷിപ്പിച്ചുപോരുന്നത്. സ്ഥലപ്പേര് ആയത്കൊണ്ടാണ് കൂടൽ എന്ന ഭാഗം വിശേഷണത്തിൽ നിന്നും ഉപേക്ഷിച്ചതെന്ന് സ്വാമി വെളിപ്പെടു ത്തുന്നു.

ഇരിങ്ങാലക്കുട എന്ന പേരും ഈ സന്ദർഭത്തിൽ ചർച്ചാവിഷ യമാണ്. 'സദ്ഗുരു' മാസിക (കൊ: വ: 1100 കർക്കിടകം) യിൽ കൂനെഴുത്ത് പരമേശ്വരമേനോൻ എഴുതിയ 'ഇരിഞ്ഞാൽക്കിട' എന്ന ലേഖനത്തിൽ ചില നിഗമനങ്ങൾ ഉണ്ട്. കിഴക്ക് നിന്നും ഒഴുകിവരുന്ന ജലപ്രവാഹം ഇരുകൈവരികളിലായി പ്രവഹിച്ചിരുന്നതിന്റെ മധ്യത്തിൽ മണൽ വന്ന് കൂടിയുണ്ടായ ഞാൽനിലങ്ങളുടെ അല്ലെങ്കിൽ ഇരുചാ ലുകളുടെ ഇടയിൽ ക്ഷേത്രനിർമ്മാണം ചെയ്ത് ദേവപ്രതിഷ്ഠ കഴിച്ച തുകൊണ്ടാണ് ആ ക്ഷേത്രത്തിന് ഇരുങ്ങാൽ ക്കിട-ഇരുചാൽക്കിട (ചകാരം ഞകാരമായി) എന്ന് പേരുണ്ടായതെന്നാണ് അദ്ദേഹത്തിന്റെ പക്ഷം. ഇരുചാലുകൾ കിടന്ന പ്രദേശമാണ് ഇരുഞ്ഞാലക്കുട(ഇരു ചാൽക്കിട) ആയതെങ്കിൽ കേരളത്തിൽ അങ്ങോളം എത്ര ഇരിങ്ങാ ലക്കുടകൾ ഉണ്ടാകുമായിരുന്നുവെന്ന് ആലോചിക്കേണ്ടതാണ്. ഒട്ടും യുക്തിസഹമല്ലാത്ത നിരീക്ഷണമാണിത്.ഇരിങ്ങാലക്കുടയിലെ കുട എന്ന പദം കൂടൽ ലോപിച്ചുണ്ടായതാവാം. വെള്ളിമണൽ 'വെള്ളി മൺ' ആയതുപോലെ പെരുമണൽ 'പെരുമൺ' ആയതുപോലെ പെരുനെയ്തൽ 'പെരുന്ന' ആയതുപോലെ ഉണ്ടായ ഒരുപരിണാമ

മാണത്. പത്തനംതിട്ടയിൽ കൂടൽ എന്ന ഒരുപ്രദേശമുണ്ട്. നാഗരിക ഗ്രാമ സംസ്കാരത്തിന്റെ വികാസചരിത്രമാണ് ഇരിങ്ങാലക്കുടയ്ക്കുമുള്ളത്. കൂടൽ മാണിക്യ ക്ഷേത്രത്തെ കേന്ദ്രീകരിച്ചാണ് സ്ഥലനാമവും സ്ഥലസംസ്കാരവും വികസിച്ചതെന്ന് നിസ്സംശയം പറയാം.

കേരളത്തിലെ ബുദ്ധ-ജൈന വിഗ്രഹങ്ങൾ എന്ന ലേഖനം 'കുറിപ്പ്' എന്ന പേരിൽ സദ്ഗുരു മാസികയിൽ (കൊല്ലവർഷം 1098 തുലാം-വൃശ്ചികം പുസ്തകം 2 ലക്കം 8-9)(എ.ഡി.1923) പ്രസിദ്ധീകരിച്ചതാണ്. ഈ ലേഖനവും ഇത്രയും കാലം മറഞ്ഞുകിടക്കുകയായിരുന്നു. തിരുവിതാംകൂറിൽ വ്യാപകമായി പ്രചരിച്ചിരുന്ന ബുദ്ധ-ജൈന മതങ്ങളെക്കുറിച്ചുള്ള ചില നിരീക്ഷണങ്ങൾ തെളിവുകളുടെ പശ്ചാത്തലത്തിൽ ഇവിടെ പരാമർശിക്കുന്നുണ്ട്. കരുനാഗപ്പള്ളിയിൽ നിന്ന് ഒട്ടേറെ ബുദ്ധവിഗ്രഹങ്ങൾ കണ്ടെടുത്തിട്ടുണ്ട്. പടനായർകുളങ്ങര, മരുതൂർകുളങ്ങര ഭാഗങ്ങളിൽ നിന്നാണ് ഏറെയും ലഭിച്ചിട്ടുള്ളത്. ബുദ്ധമതക്കാരായിരുന്നു പിന്നീട് ഈഴവർ എന്നറിയപ്പെട്ടത് എന്ന വാദം പ്രബലമാണ്. പടനായർമാരും മേനാകൈമൾമാരും ഭരിച്ച കരുനാഗപ്പള്ളിയിൽ നിന്ന് കണ്ടെത്തിയ ബുദ്ധവിഗ്രഹങ്ങൾ ചരിത്രത്തെ ദുരൂഹമാക്കുന്നു. കരുനാഗപ്പള്ളിയിൽ നിന്ന് കണ്ടെടുത്തിട്ടുള്ളത് അവലോകീതേശ്വര ബുദ്ധ പ്രതിമകളാണെന്ന് ഡോ.എം.ജി.ശശിഭൂഷൺ ഈലേഖകനോട് പറഞ്ഞിട്ടുണ്ട്. മഹായാന ബുദ്ധമതവും ഹിന്ദുദേവതമാർ ഉൾപ്പെടുന്ന താന്ത്രികബുദ്ധമതവുമാണ് കേരളത്തിൽ പ്രചരിച്ചിരുന്നതെന്നും അദ്ദേഹം സൂചിപ്പിക്കുന്നു. കരുനാഗപ്പള്ളിയിലുണ്ടായിരുന്ന ഒരു വിഭാഗം പൗരോഹിത്യവാഴ്ചക്കാലത്ത് രാജാക്കൻമാരുടെ ഒത്താശയോടെ നായൻമാരായി (മേനാകൈമൾ-മേൽനായർകൈമൾ) ഉയർത്തപ്പെട്ടതായിരിക്കുമോ എന്ന സംശയം പ്രസക്തമെന്ന് തോന്നുന്നു. ബുദ്ധമതത്തിൽ ചേർന്ന നാഗൻമാരുടെ മറ്റൊരു വിഭാഗമാകാം പിന്നീട് അയിത്തജാതിക്കാരായി പാർശ്വവത്കരിക്കപ്പെട്ടത്. കരുനാഗപ്പള്ളിയുടെ ബുദ്ധചരിത്രവും നായർവാഴ്ചയും തമ്മിൽ ഏത് ചരിത്രസന്ധിയിൽ വെച്ചാണ് വിഘടിക്കപ്പെട്ടത് എന്നത് ചരിത്രപഠിതാക്കളെ സംബന്ധിച്ചിടത്തോളം ഗഹനമായ ഒരന്വേഷണ വിഷയമാണ്. ബുദ്ധമത സംഭാവനകൾ എണ്ണിയെടുക്കുന്ന കൂട്ടത്തിൽ ജൈന സംഭാവനകൾ കൂടി കൂടെകൂട്ടുന്ന സ്വഭാവം ഇന്ന് ചില ചരിത്രാന്വേഷികൾക്കിടയിലെ ആവേശപ്രവണതയാണ്. 1961 ലെ സെൻസസ് റിപ്പോർട്ട് പ്രകാരം മൂവായിരം ജൈനമത വിശ്വാസികളാണ് കേരളത്തിൽ ഉണ്ടായിരുന്നത്. 'ജൈനമതം കേരളത്തിൽ' എന്ന ലേഖനത്തിൽ (വിവേ

കോദയം, 1971) വി.ടി.ഇന്ദുചൂഡൻ പരാമർശിക്കുന്ന ചില കാര്യങ്ങൾ പിൽക്കാല ബ്രാഹ്മണ്യാധിഷ്ഠിത ഹിന്ദുമതത്തിലെ മൂർത്തിപ്രതിഷ്ഠ കളുടെ ജൈനസ്വാധീനം വ്യക്തമാക്കുന്നുണ്ട്. മഹാവീരന്റെ പീഠ ത്തിന്റെ മുൻവശത്തുള്ള സിംഹരൂപവും ഉപാസകരായ യക്ഷനും യക്ഷിണിയും പത്മാവതീദേവിയുമൊക്കെ ഇന്ന് ഹിന്ദു ദേവതകളായി രൂപാന്തരപ്പെട്ടിരിക്കുന്നു. വിഗ്രഹങ്ങളുടെ ഇരുഭാഗത്തും ശ്രീകോവി ലിന്റെ വാതിൽപടിക്കലും കാണുന്ന സിംഹ - വ്യാളീ രൂപങ്ങൾ ജൈന രിൽനിന്ന് സ്വീകരിച്ചവയാവാം. ഇരിങ്ങാലക്കുടയിലെ കൂടൽമാണിക്കം ക്ഷേത്രത്തിലേത് ജൈനമൂർത്തിപ്രതിഷ്ഠയല്ലെന്നും അവിടെയുള്ളത് വിഷ്ണുവിഗ്രഹമാണെന്നുമാണ് വി.ടി.ഇന്ദുചൂടൻ പറയുന്നത്. കേര ളത്തിലെ ജൈനമത കേന്ദ്രങ്ങളെക്കുറിച്ച് എഴുതുന്ന ചട്ടമ്പിസ്വാമി പക്ഷേ കൂടൽമാണിക്ക ക്ഷേത്രത്തെ അത്തരുണത്തിൽ പരാമർശിക്കു ന്നതേയില്ല. 'മാണിക്കൻ' ശിവനാണെന്നും ക്ഷേത്രം ശിവക്ഷേത്രമാ ണെന്നുമാണ് സ്വാമിയുടെ നിലപാട്.

കൊല്ലം രാമേശ്വര ക്ഷേത്രലിഖിതത്തിൽ കാണപ്പെടുന്ന തിരു ക്കുണവായ്, കുണവായിരൻ എന്നീ പ്രയോഗങ്ങൾ തിരുവിതാംകൂറി ൽ സ്വാധീനമുണ്ടായിരുന്ന ജൈനമതത്തിന്റെ അടയാളപ്രമാണങ്ങ ളായി സ്വീകരിക്കാനാവുമോ എന്ന് ചിന്തിക്കണം. ബുദ്ധ-ജൈന മത ങ്ങളെക്കുറിച്ചുള്ള ചെറുലേഖനത്തിൽ വലിയ അന്വേഷണങ്ങളിലേയ്ക്ക് സ്വാമി പോകുന്നില്ല. എന്നാൽ ബ്രാഹ്മണാധിനിവേശത്തിന് മുൻപ് ഇവിടെയുണ്ടായിരുന്ന ബുദ്ധ-ജൈന സമൂഹങ്ങളുടെ സാംസ്കാരിക സ്വാധീനം വ്യക്തമാക്കികൊണ്ട്, പരശുരാമകൃതമെന്ന് പ്രചരിപ്പിക്കപ്പെട്ട കഥകളുടെ ഫലശൂന്യത കോറിയിടുകയാണ് സ്വാമി ചെയ്യുന്നത്. ആധു നിക കൊളോണിയലിസത്തിനും എത്രയോ കാലങ്ങൾക്കപ്പുറം ദ്രാവി ഡത്തിലേയ്ക്ക് വന്നു കയറിയ ഒരു പ്രാചീന കൊളോണിയൽ ശക്തി യുടെ ഉപജാപങ്ങൾ ചരിത്രത്തിന്റെ വിമർശന ധർമ്മമെന്ന നിലയിൽ കണ്ടെടുക്കുകയും ഖണ്ഡിച്ച് പതം വരുത്തുകയും ചെയ്യുകയാണ് സ്വാമി. അധികാരസ്ഥാപനമെന്ന നിലയിൽ മുപ്പത്തിരണ്ട് ബ്രാഹ്മണഗ്രാ മങ്ങൾ രൂപം കൊണ്ടപ്പോൾ അത് ഏകാരഥത്തിൽ മേൽക്കോയ്മാധി കാരം സ്വന്തമാക്കിയ ബ്രാഹ്മണഗ്രാമങ്ങൾ തന്നെയായിരുന്നു എന്നും നമുക്ക് പറയാം. ഈ അധികാരവാഴ്വിനെതിരെയാണ് സംഘബോധം ഉണരേണ്ടത് എന്നതുകൊണ്ട് ഖണ്ഡനസ്ഥാപനത്തിലൂടെ വിശ്വനൈ തികതയെ വീണ്ടും വീണ്ടും ഈ മണ്ണിൽ ഉറപ്പിച്ച് നിർത്തുകയാണ് പരമഭട്ടാരകൻ. ആശയഖണ്ഡനം ഒരു ഹിംസയല്ല സമ്പൂർണ്ണമായ

ഒരു ഉടച്ചുവാർക്കലാണെന്ന് അഹിംസവാദിയായ ഗാന്ധിജി പിന്നീട് നമ്മെ പഠിപ്പിച്ചു. ആ വലിയ അർഥത്തിൽ സംസ്കാര ഹിംസക്കെതിരായി ലോകജനതയുടെ ആശിർവാദം സ്വീകരിച്ച് ആശയപരമായ മഹാവിപ്ലവത്തിൽ വിജയിച്ച മഹിതാവാണ് ഗാന്ധിജി. ആ മഹിതമനസ്സുകൊണ്ടാണ് പന്മന ആശ്രമത്തിലെ ചട്ടമ്പിസ്വാമി സ്വരൂപത്തിന് മുന്നിൽ ഏറെ നേരം ഗാന്ധിജി പ്രാർഥിച്ചത്. ചട്ടമ്പിസ്വാമിയുടെ വാക്കുകൾക്കായി വരും കാലത്തായിരിക്കും ലോകം ചെവിയോർക്കുകയെന്ന് മഹാത്മജി പറഞ്ഞു. സ്വാശ്രയലക്ഷ്യത്തിന്റെയും സ്വത്വജ്ഞാനത്തിന്റെയും അഹിംസാവാദത്തിന്റെയും സഫലകരമായ പൂർവ്വപ്രയോഗമാതൃക എന്ന നിലയിലാണ് ഗാന്ധിജി സ്വാമിയെ നിരീക്ഷിച്ചത്. ഉറഞ്ഞുതുടിക്കുന്ന സ്വത്വബോധത്തിന്റെയും വംശത്തനിമയുടെയും നാഡീഞരമ്പുകൾക്ക് പ്രവേഗം നൽകുന്ന ഘൃതസാരമായി ഇപ്പോൾ സ്വാമിപാഠങ്ങൾ നമ്മുടെ ബോധത്തെ ഉണർത്തുകയാണ്. ഈ പുസ്തകത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന മൂന്ന് ലേഖനങ്ങളും സംസ്കാരപഠനത്തിന്റെ ആധുനികോത്തരരീതി ശാസ്ത്രസന്ദർഭങ്ങളിൽ ഏറെ പ്രസക്തമാവുകയാണ്.

അധ്യായം 1

# കേരളചരിത്രവും തച്ചുടയ കയ്മളും

ഈ വിഷയത്തെപ്പറ്റി മാസികകളിലും മറ്റും പലരും എഴുതിക്കണ്ടിട്ടുണ്ട്. അങ്ങിനെ എഴുതിയിട്ടുള്ളതിൽ മിക്ക ഭാഗങ്ങളോടും യോജിക്കാൻ ന്യായമില്ലാത്തതുകൊണ്ടാണ് ഇപ്രകാരം ഒരു ലേഖനമെഴുതാൻ സംഗതിയായത്. ആദ്യമായി ഇവയെപ്പറ്റി പറയുന്ന ഗ്രന്ഥവരികൾ പരിശോധിക്കാം.

"പരശുരാമൻ കേരളം സൃഷ്ടിച്ചു..... ഗ്രാമങ്ങളും ക്ഷേത്രങ്ങളും സൃഷ്ടിച്ചതിന്റെ ശേഷം....ഇനി തേജസ്സുണ്ടാവാൻ വേറിട്ടു ബിംബം വേണമെന്നും വേണ്ടെന്നും തർക്കമുണ്ടായപ്പോൾ അന്നസ്തമിച്ചു ഊരാണ്മക്കാർക്ക് ദർശനമുണ്ടായി..... പ്രതിഷ്ഠിക്കുകയും ചെയ്തു. കലിയുഗം പിറന്ന ഭാമാവാപാ എന്ന സംഖ്യ ചെന്ന ദിവസം അന്നസ്തമിച്ചു പിറ്റേന്നാൾ പുലർകാലെ പ്രതിഷ്ഠ ദിവസമാകുന്നതു...... ഊരാണ്മക്കാരും സഭയിലുള്ളവരും തമ്മിൽ മത്സരം കൊണ്ടു ഊരാൺമക്കാർക്ക് ബലക്ഷയം പറ്റി.... സംഗതി രാജാവിങ്കൽ അറിവിച്ച, മണ്ഡപത്തിന്റെ വടക്കു പുറത്തു ഊരാൺമക്കാർക്കും തെക്കേപ്പുറത്ത് സഭയിലുള്ളവർക്കും കയറി സ്വാമിയെ സേവിക്ക എന്നു വച്ചിരിക്കുന്നു. ഇന്നുമുതൽ അന്തർജ്ജനം ക്ഷേത്രത്തിൽ കടന്നുകൂടെന്നു നിശ്ചയിച്ചു.

ഇപ്രകാരം നടന്നുവരുമ്പോൾ കൊല്ലം 517-മുതൽ സ്വാമിയുടെ ബിംബത്തിന്മേൽ അധികമായിട്ടു ശോഭയോടുകൂടി ഒരു തേജസ്സ് നെല്ലു പ്രമാണം തിളങ്ങിനോക്കിയാറെ ഏകദേശം മാണിക്യ രത്നത്തിന്റെ ശോഭ തോന്നുക കൊണ്ടു ആയതു സാദൃശ്യം വെച്ചു നോക്കുന്നതിന് (പൊടിവ്)...... അന്വേഷിച്ചാറെ ഓണാട്ടുകരെ രാജാവിന്റെ അടുക്കൽ ഉള്ള പ്രകാരം അറിഞ്ഞു ഊരാൺമക്കാരെല്ലാവരും ഓണാട്ടുകരെ ചെന്നു മാണിക്ക രത്നം..... ആയച്ചാൽ (പൊടിവ്) .... മണ്ഡലിത്തലകം കൊണ്ടുവന്നുതരാമെന്നു രാജാവുങ്കൽ അപേക്ഷിച്ചപ്പോൾ തന്നയയ്ക്കാമെന്നും അവധിക്കകം തരാതെ അതിക്രമിച്ചാൽ (പൊടിവ്) ക്ഷേത്രത്തിൽ കാരായ്മ സമുദായം തരണമെന്നും ആയതു ഊരാൺമ

ക്കാർ എല്ലാവരും സമ്മതിച്ച് ഒഴിഞ്ഞു തന്നാൽ മാണിക്കരത്നം തന്ന യയ്ക്കാമെന്നും രാജാവിങ്കൽനിന്നും....... (പൊടിവ്)മണ്ഡലത്തിലകം കൊണ്ടുവന്നുതരാമെന്നും മണ്ഡലത്തിലകം കൊണ്ടുവന്നുതരാതെ മണ്ഡലം അതിക്രമിച്ചാൽ ഞങ്ങളുടെ മാണിക്കക്ഷേത്രത്തിൽ സമുദായ മേലായ്മയും (പൊടിവ്) തച്ചുടയകയ്മൾ അവരോധസ്ഥാനവും ഒഴിഞ്ഞുതന്നിരിക്കുന്നു എന്ന് ഊരാണ്മക്കാരെല്ലാവരും കൂടി എഴുതി കൊടുത്ത മാണിക്ക രത്നമെടി........(പൊടിവ്) നോക്കിയപ്പോൾ വില മതിയാത്തതായിട്ടുള്ള പ്രകാരം രജതന്മാര് പറകകൊണ്ട് മാണിക്ക രത്നം കൊണ്ടുപോന്ന സ്വാമി (പൊടിവ്) സാദൃശ്യം വച്ചു നോക്കിയാറെ മാണിക്കരത്നം ബിംബത്തോട് ചേർന്നു ബിംബത്തിന്മേൽ അധികമായ തേജസ്സ് പ്രകാശിച്ചു കാണുകയും ചെയ്തു. അന്നുമുതൽ കൂടൽമാണിക്കം എന്നുകൂടി പേരുണ്ടായി. പിന്നെ എല്ലാവരും കൂടി ഓണാട്ടുകരെ രാജാവുങ്കൽ ഊരായ്മക്കാര് കാരായ്മ മേലായ്മ സ്ഥാനവും ശ്രീകോവിൽ പണി തച്ചുടയകയ്മൾ അവരോധസ്ഥാനവും.... കൊടുക്കുകയും ചെയ്തു......."

ഈ ഗ്രന്ഥവരിയിലെ വാചകം നോക്കിയാൽ ഇത് പുതുക്കി എഴുതിയതാണെന്നു നിശ്ചയിക്കാം. ടിപ്പുവിന്റെ ആക്രമണംകൊണ്ട് ദേവസ്വം വക സകല റിക്കാർട്ടുകളും നശിച്ചുപോയെന്നു കൊച്ചി രാജ്യ ചരിത്രം പറയുന്നു. അതുകൊണ്ട് ഈ ഗ്രന്ഥവരി തത്ക്കാലം നടപ്പുള്ള ഐതീഹ്യത്തോടു യോജിപ്പിച്ചു എഴുതിയതായിരിക്കണം. ദേവനെ സംഗമേശൻ എന്നുകൂടി വിളിക്കുന്നുണ്ട്. ഭരതൻ സന്യാസവൃത്തിയിൽ ഇരിക്കുന്ന ഭാവമാണ് വിഗ്രഹത്തിനുള്ളതെന്നും അതുകൊണ്ടു അന്തർജനങ്ങൾക്കു സ്വാമി ദർശനം പാടില്ലെന്നും നാട്ടുകാർ പറയുന്നു. ആദ്യമായി ഗ്രന്ഥവരിയിൽ പറയുന്നപോലെ, പ്രസ്തുത ക്ഷേത്രമിരിക്കുന്ന സ്ഥലം പരശുരാമൻ നിർമ്മിച്ച ഭൂമിയിൽ പെട്ടതാണോ എന്നു നോക്കാം. 'നന്ദീശസംഹിത' യിൽ കേരള ക്ഷേത്ര മാഹാത്മ്യം മുപ്പത്തിരണ്ടാം അധ്യായത്തിൽ ഭാരതഭൂമിയുടെ കിടപ്പും അതിലെ പ്രധാന ഭാഗങ്ങളും പറയുന്ന കൂട്ടത്തിൽ പരശുരാമ ക്ഷേത്രത്തെപ്പറ്റി താഴെ കാണുംപ്രകാരം പറയുന്നു-

"ഗുഹ്യകാദ്രേദ്ദ ക്ഷിണതോ-
ദക്ഷകന്യോത്തരേണച;
ഗാന്ധാര കാമരൂപാന്തർ-
ഭാരതം വർഷമീയതേ.
കർമ്മഭൂമി സൂത്രമുഖ്യോ

ബ്രഹ്മർഷിദേശ സംജ്ഞിതഃ
കാശ്മീരാദക്ഷിണഭാഗേ
പഞ്ചനഭേതി കീർത്തിതഃ
കരുദേശോ ദക്ഷിണതോ
മരുദേശസ്തമൂർദ്ധ്യതേഃ
തസ്മാഭവ്യം ദിതയാമ്യേ
അവന്തിപദമുത്തമം
തത; കച്ഛപുരീതസ്യാ
ദക്ഷതോഹ്യപരാന്തകം
ശൂർപ്പാരകേതിരാമസ്യക്ഷേത്രം
സർവ്വസമൃദ്ധിമത്
കവേരശൈലാഭാരഭ്യ
യാവരേക്കന്യാകുമാരികാ
മലയാചലനാമാസ്തിക്ഷേത്രം
ഭീസ്വർഗ്ഗമീരിതം
നാരീകേളീതരുപ്രായം
കേരളേത്യഭിസംജ്ഞിതം
പൂർവ്വം, കേരളനാഗേന-
രക്ഷണാദിതികേചന"

മലയാളം എന്ന നാമമാണ് ആദ്യമുണ്ടായതെന്നും കേരളം എന്നതു കാരണാന്തരങ്ങളാലുണ്ടായതാണെന്നും ഇതിൽ നിന്നു മനസ്സിലാക്കാം.*

പരശുരാമൻ കേരളത്തെ സൃഷ്ടിച്ചിട്ടുണ്ടെന്ന് പുരാണങ്ങളിൽ പറയുന്നുണ്ടല്ലോ. അതെവിടെയാണെന്നു ചോദിക്കുന്ന പക്ഷം അത് മലയാളഭൂമിക്കു വടക്കു സ്ഥിതി ചെയ്യുന്നു എന്നും മലയാളഭൂമി ഭാർഗ്ഗവരാമനുള്ളതല്ലെന്നും പ്രമാണങ്ങൾ കാണിക്കും. ഭാർഗ്ഗവൻ സൃഷ്ടിച്ച ഭൂഭാഗങ്ങൾക്കു സപ്തകൊങ്കണങ്ങൾ എന്നും അവ കേരളം, തുലംഗം, സൗരാഷ്ട്രം, കൊങ്കണം, കരഹാടം, കർണ്ണാടം, ബർബരം എന്നിവയാണെന്നും ഈ ഭൂമിയുടെ ആകെ വിസ്തീർണ്ണം നൂറ് യോജന നീളവും, അഞ്ച് യോജന വീതിയും ആകുന്നുവെന്നും സഹ്യാദ്രി ഖണ്ഡത്തിൽ പറയുന്നു. ഭാർഗ്ഗവ ഭൂമിയുടെ അതിർത്തികൾ താഴെ പറയും പ്രകാരം നിർണ്ണയിച്ചിരിക്കുന്നു:

** ഇതിനെപ്പറ്റി വ്യക്തമായി അറിയേണ്ടവർ ശ്രീനീലകണ്ഠ തീർഥപാദസ്വാമി ചരിത്രസമുച്ചയം (Vol. I) 470-ാം പുറം നോക്കുക.*

വൈതരണ്യദക്ഷിണേതു
സുബ്രഹ്മണ്യാത്തഥോത്തരേ;
സഹ്യാത്സാഗര പര്യന്തം
ശൂർപ്പാകാരം വ്യവസ്ഥിതം

*-സഹ്യാദ്രിഖണ്ഡം ഉത്തരാർദ്ധം.*

(വൈതരണിക്കു തെക്കും സുബ്രഹ്മണ്യത്തിന് വടക്കും സഹ്യപർവ്വതം തുടങ്ങി സമുദ്രം വരെ, അതായതു സഹ്യനു പടിഞ്ഞാറും സമുദ്രത്തിനു കിഴക്കുമായിട്ടു മുറത്തിന്റെ ആകൃതിയിൽ കിടക്കുന്നു എന്നർത്ഥം.)

ഭാർഗ്ഗവൻ സ്വന്തമായ ഈ സ്ഥലത്തിരുന്നുകൊണ്ട് ബ്രാഹ്മണരോട് ഞാൻ നിങ്ങൾക്കു ഭൂമി തരികയില്ല; നിങ്ങൾ എല്ലായിടത്തും യാചകന്മാരായി ഭവിക്കും എന്നു മുതലായി ശപിച്ചപ്പോൾ അവർ ഭയന്നു ശാപമോക്ഷത്തിനപേക്ഷിച്ചു. എന്നിട്ടും അദ്ദേഹം സ്വന്തഭൂമിയെ അവർക്കുകൊടുക്കയില്ലെന്നു സിദ്ധാന്തത്തെ ഉറപ്പിച്ചും കൊണ്ടു കലിയുഗമാകുമ്പോൾ നിങ്ങൾ,

അസിപ്രസ്ഥാവനീസ്ഥാനെ
ശ്ലാഘനീയാ ഭവിഷ്യഥ

*-സഹ്യാദ്രിഖണ്ഡം*

(അസിപ്രസ്ഥം എന്ന സ്ഥലത്തു ശ്ലാഘനീയരായ് ഭവിപ്പിൻ.)

ഈ അസിപ്രസ്ഥം എന്നതു മലയാള ഭൂമിക്കുള്ള വേറൊരു പേരാണ്. എന്തെന്നാൽ,

"അസിഹസ്തൈഃ രക്ഷിതത്വാൽ
പ്രഭുഭിർന്നാകനാമകൈഃ
അസിപഞ്ജരിതത്വാച്ച
അസിപ്രസ്ഥമഗാടകം"

എന്നു പ്രമാണമുണ്ട്. ഇതിന്റെ അതിർത്തികളാകട്ടെ,

"മലയദ്രോഢഭൂമേസ്തു
സീമാത്വേഹവിനിശ്ചിതാ
പയസ്വിന്യൂത്തരന്യാന്തുദക്ഷിണേതുകുമാരികാ
പൂർവസീമാതു ഗിരിരാൺമലയഃ
പശ്ചിമേംബുധി"

ഇവയെന്നു 'മലയാദ്രി മാഹാത്മ്യത്തിൽ' പറഞ്ഞിട്ടുണ്ട്. ഇവയിൽനിന്നു ഭാർഗ്ഗവഭൂമിയായ കേരളം മലയാളത്തിന് വടക്കാണു സ്ഥിതി ചെയ്യു

ന്നതെന്നും നമുക്ക് മനസ്സിലായല്ലൊ. (ഇവയെപ്പറ്റി വിസ്താരമായി അറി യേണ്ടുന്നവർ പ്രാചീന മലയാളം എന്ന ഗ്രന്ഥരത്നം നോക്കുക) അതു കൊണ്ടുകൂടി, ക്ഷേത്രം പരശുരാമസൃഷ്ടമായ ഭൂമിയിലല്ല ഇരിക്കുന്ന തെന്നും നാം കണ്ടു. ദേവന് 'സംഗമേശൻ' എന്ന നാമം എങ്ങനെ ഉണ്ടായി എന്നു ചിന്തിക്കാം. കലിയുഗാരംഭത്തിൽ ബിംബം മാറി പ്രതിഷ്ഠ കഴിച്ചു എന്നു പറഞ്ഞിരിക്കുന്ന സ്ഥിതിക്കു ക്ഷേത്രം മുമ്പു തന്നെ ഉണ്ടായിരിക്കണം. ദ്രാവിഡദേശമായ മലയാളത്തു സംസ്കൃത ശബ്ദമായ ഈ പേരിന് അന്ന് ഒരു കാര്യവുമില്ലായിരുന്നു. ഒരു കാലത്ത് മലയാളം എന്നല്ല തെക്കേഇന്ത്യ മുഴുവനും ശിവാരാധകവാസഭൂമിയാ യിരുന്നുവെന്നും ഉത്തരദേശത്തു നിന്നുമാണു വൈഷ്ണവമതം ഇങ്ങോട്ടു പ്രചരിച്ചതെന്നും ചരിത്രം ഘോഷിക്കുന്നു. വൈഷ്ണവ മതം മലയാളത്തു കടന്നതു ആര്യന്മാരുടെ വരവിന് ശേഷമാണ്. അതാ യത് കൃസ്താബ്ദം ഒന്നാം നൂറ്റാണ്ടിലാണെന്നു പറയപ്പെട്ടിരിക്കുന്നു. അതിനുമുമ്പാണത്ര മലയാളത്തിൽ ബുദ്ധമത പ്രചാരമുണ്ടായത്. സംഗ മേശൻ എന്ന നാമം ആര്യന്മാരോ, സംസ്കൃതവ്യുല്പന്നന്മാരും ആര്യ പരിഷ്കാരത്തിൽ ക്രമത്തിലധികം അഭിനിവേശം കൈക്കൊണ്ടവരു മായ അന്യരൊ, കല്പിച്ചതായിരിക്കണം. ഇപ്രകാരം വരുവാനിടംകൊ ടുത്തതു കൂടൽമാണിക്കം എന്ന സമസ്തപദത്തിന്റെ 'ചേരു' അല്ലെ ങ്കിൽ കിടപ്പ് ആണെന്നു വ്യക്തമാകുന്നു. പിന്നെ, സംസ്കൃതക്കാർക്കു ദേശനാമങ്ങളെക്കുറിക്കുന്ന പദങ്ങളുടെ അർഥമെന്തായാലും വേണ്ടി ല്ല. ഉച്ചാരണസൗകര്യമുള്ളതും വേർപിരിച്ചർത്ഥം നോക്കുമ്പോൾ ദേശ നാമം വരുന്നതും ആയ പദങ്ങൾകൊണ്ടു സാംസ്കൃതീകരിക്കണമെ ന്നൊരു ഭ്രമമുള്ളതിനു സംഗമേശൻ കൂടാതെ ശ്വാനവക്ത്ര തടാകം, കുക്കുടക്രോഡപുരി, നകുലവനം, ഗോശ്രീ മുതലായി അനേകം ഉദാ ഹരണങ്ങളുണ്ടല്ലൊ.

ഓരോരോ സ്ഥലങ്ങൾക്കു നാമങ്ങൾ ഉണ്ടാകുന്നതു പ്രധാന മായി രണ്ടുമൂന്നു കാരണങ്ങളാലാണെന്നു 'സദ്ഗുരു' പത്താംലക്ക ത്തിൽ പറഞ്ഞിരിക്കയാൽ ഇവിടെ അവയെ ഉദ്ധരിക്കുന്നില്ല. ദേശനാ മങ്ങൾ മിക്കതും എന്തിന്, എല്ലാം തദ്ദേശഭാഷാ പദങ്ങൾകൊണ്ടു കുറി ക്കുന്നതുമാണ് ഈ മലയാളത്തുള്ള ദേശനാമങ്ങൾ ന്യായപ്രകാരം ദ്രാവിഡപദങ്ങളിലായിരിക്കയും വേണം. ആകയാൽ കൂടൽ മാണിക്യം എന്ന പദം ദ്രാവിഡശബ്ദം തന്നെയാണ്. മാണിക്കം എന്നതു തമിഴിൽ ശിവന്റെ ഒരു പര്യായനാമമാണെന്നു കാണുന്നു:-

"പൊന്നാര് മേനിയനേ
പുലിത്തോലൈയരൈക്കിശൈത്തു
മിന്നാര് ചെഞ്ചാടൈ മേൽ
മിളിര് കൊൻറ്റണിന്തവനേ
വന്നേമാമണിയെമഴൈപാടിയുൺ
മാണിക്കമേ
അന്നൈയുന്നൈയല്ലാനിനിയാരൈ
നിനെക്കേനെ"

സുന്ദരമൂർത്തിസ്വാമികളുടെ ശിവസ്തുതിപരമായ തേവാരപ്പതികം (പദ്യം) കൂടാതെ, ദേവാലയത്തെപ്പറ്റി ഞങ്ങളുടെ മാണിക്കക്ഷേത്രത്തിൽ എന്നു ഗ്രന്ഥവരിയിൽ പറഞ്ഞിരിക്കെ കൊണ്ടു 'മാണിക്ക' ശബ്ദത്തിന്റെ പ്രാധാന്യത്തെ വെളിവാക്കുന്നു. കൂടൽ മാണിക്കം ദേവൻ ആദ്യകാലത്തു ശിവൻ ആയിരുന്നുവെന്നും ഒരു ചൊല്ല് ഇപ്പോഴും ഇവിടെയുണ്ട്; തന്നെയല്ല സന്ധ്യയ്ക്കു മററ് ശിവക്ഷേത്രത്തിൽ പോയി ദർശിക്കുന്നതിനു പകരം ഇവിടെ ആരാധന കഴിച്ചാൽ മതിയെന്നൊരു നിശ്ചയം നാട്ടുകാർക്ക് ഇന്നുമുണ്ട്. അതുകൊണ്ട് മാണിക്കം എന്നതു ശിവനെക്കുറിക്കുന്ന ഒരു ശബ്ദമെന്നു നാം ധരിച്ചു. മാണിക്കമംഗലം എന്നൊരു ശിവക്ഷേത്രം ഇപ്പോഴുമുണ്ട് എന്നതു വ്യക്തമാണ്. ദേവൻ ഭരതനെന്നു കൽപ്പിച്ചു കെട്ടിമെടഞ്ഞിരിക്കുന്ന കഥ വിസ്മയകരം തന്നെ! ക്ഷേത്രപ്രതിഷ്ഠചെയ്തതോ ഭാർഗ്ഗവരാമൻ! ക്ഷത്രിയ കുലാന്തകനായ രാമൻ ഒരുത്തമ ക്ഷത്രിയനായ ഭരതനെ പ്രതിഷ്ഠിക്കുന്നതെങ്ങിനെയെന്നു ഈ ഐതീഹ്യവാഹകന്മാർ തന്നെ പറയട്ടെ. യോഗക്കാരും ഊരാണ്മക്കാരും തമ്മിലുണ്ടായ വഴക്കുകാരണമാണ് അന്തർജനങ്ങൾ ക്ഷേത്രത്തിൽ കടക്കാതായതെന്നു ഗ്രന്ഥവരിയിൽ പറഞ്ഞിരിക്കയാൽ സന്യാസവും കുലസ്ത്രീത്വവും മറ്റും എവിടെസൂക്ഷിക്കുമോ? കൂടാതെ ഇന്ന സ്ത്രീകളെ കടക്കാവൂ എന്ന ഒരു നിയമം പക്ഷഭേദരഹിതനായ ദേവനിണങ്ങുമോ എന്നും അറിഞ്ഞുകൂടാ. ഇനി, മാണിക്കം എന്ന നാമത്തോടു കൂടൽ ശബ്ദം എങ്ങിനെ ഘടിപ്പിച്ചിരിക്കുന്നുവെന്നു നോക്കാം.

മാണിക്കക്കല്ലുകൂടിച്ചേർന്നു പോയതുകൊണ്ടാണ് ഇങ്ങനെ വിളിക്കുന്നതെന്നു ഗ്രന്ഥവരി പറയുന്നു. ഇതു കൂടൽ എന്ന ശബ്ദം ശ്രവിച്ചതുകൊണ്ടുണ്ടായ പ്രമാദത്തിലായിരിക്കണം. ഇരുമ്പും കാന്തവും തമ്മിൽ ചേരുന്ന പോലെ ഒരു സംയോഗമുണ്ടായി എന്നും മറ്റും പറഞ്ഞിരിക്കുന്നതു ശാസ്ത്ര നിശ്ചയമുള്ളവർ കേട്ടാൽ ചിരിച്ചു പോകും.

ഇതിനേക്കാളും കൂടുതൽ വിസ്മയജനകമായ കഥകൾ മലയാളത്തു ധാരാളം നടപ്പുണ്ട്; ഉദാഹരണമായി ഒന്നിവിടെചേർക്കാം. ഊരകത്തു ദേവിയെ ഊരകത്തമ്മത്തിരുവടിയെന്നാണ് വിളിച്ചുവരാറ്. തിരുവടി എന്നതിനു തൃപ്പാദങ്ങൾ എന്നർത്ഥം. തിരുവടി എന്നതിനെ ഉച്ചരിച്ചു ഉച്ചരിച്ചു 'തിരുടി' എന്നാക്കി. എന്നിട്ടു ദേവന്റെ മാല മോഷ്ടിക്കയാ ലാണ് ഇപ്രകാരം പേരുണ്ടായതെന്നു ചില പഴമക്കാർ പറയുന്നു. ഇങ്ങനെയുള്ള ഐതീഹ്യങ്ങൾ ഗുണത്തേക്കാൾ ദോഷത്തെയാണു ണ്ടാക്കുന്നത്.

'കൂടൽ' എന്നതു ഒരു സ്ഥലത്തെക്കുറിക്കുന്ന വാക്കാണ്. വൃക്ഷ ങ്ങൾ തിങ്ങിവളരുന്ന സ്ഥലങ്ങൾക്ക് 'കാവ്' എന്നും 'കൂടൽ' എന്നും പേർ തമിഴുഭാഷയിൽ പറഞ്ഞു വരുന്നു. ക്ഷേത്രവളപ്പിനകത്തു ഇപ്പോൾ വൃക്ഷമൊന്നുമില്ലാതാക്കി പരിഷ്ക്കരിച്ചിട്ടുണ്ട്. നമുക്ക് അയ്യായിരം വർഷത്തിനുമുമ്പുള്ള ചരിത്രമാണ് ചിന്തിക്കേണ്ടത്. ക്ഷേത്രമുറ്റത്തിനു പുറമേ നാലുവശവും ധാരാളം വൃക്ഷങ്ങൾ ഇന്നും കാണാം. കുട്ടികൾ അധികമായും ശരിയായി ആഹാരം കിട്ടാതെയും പാർപ്പിന് തക്ക സ്ഥലമിപ്പോളില്ലാതെയും കുരങ്ങന്മാർ ഈ സ്ഥലത്തു വസിക്കുന്നതു ഒരു കാലം ഇവിടം വൃക്ഷനിബിഡിതമായിരുന്ന ഒരു പ്രദേശമെന്നു തെളിവുകൾ തരുന്നു. കൂടൽ മാണിക്കം എന്നതിനു കൂടൽ എന്ന സ്ഥലത്തെ ദേവൻ (ശിവൻ) എന്നു താത്പര്യം. കല്ലിൽ ഭഗവതി, വയ്ക്ക ത്തപ്പൻ, ശാർക്കര ഭഗവതി, കൂടല്ലൂർ മന (ഈ മന സ്ഥിതിചെയ്യുന്നതു ധാരാളം വൃക്ഷങ്ങൾ ചേർന്നു നിൽക്കുന്ന സ്ഥലത്തായിരിക്കാം.) മുത ലായവയെപ്പോലെ ഉപയോഗിച്ചുവന്നതാണ്. ഇതിനെല്ലാം പുറമേ കൂടൽ എന്നതും ദേവന്റെ പേരിൽ അന്തർഭവിച്ചു വിട്ടുപിരിവാൻ മേലാത്ത ഒരു ശബ്ദമായിരുന്നെങ്കിൽ ദേവപ്രതിനിധിയായ തച്ചുടയ കയ്മളെ ആ അംശം കൂടിച്ചേർത്തു തന്നെ വിളിക്കുമായിരുന്നു എന്നതു പ്രത്യേകം ഓർക്കേണ്ടതാണ്. എന്നാൽ മാണിക്കം കേരളൻ എന്നു മാത്രമേ ഉപയോഗിച്ചു കാണുന്നുള്ളു. കൂടാതെ നാട്ടിലുള്ളവർക്ക് മാണിക്കം എന്നു പേരിടാറുണ്ടെങ്കിലും കൂടൽ ശബ്ദം ചേർത്തു കാണാറില്ല. സംഗമേശൻ, ലക്ഷ്മീനാരായണൻ, ചന്ദ്രശേഖരൻ ഇങ്ങനെ പൂർണനാമങ്ങളിട്ട ശേഷം എളുപ്പത്തിനുവേണ്ടി സംഗം, നാരായണൻ, ശേഖരൻ, ഇങ്ങനെ വിളിക്കാറുണ്ട്. ഇതുപോലെ കൂടൽ മാണിക്കം എന്നുമാത്രം വിളിക്കാമായിരുന്നു. അങ്ങനെ ചെയ്തുകാണുന്നില്ല. ഏതു വിധം നോക്കിയാലും ഗ്രന്ഥവരിയിൽ പറയുന്ന മാണിക്കസംയോഗം അടിസ്ഥാനമില്ലാത്തതെന്നു നിശ്ചയമായി പറയാം.

അധ്യായം 2

# കൂടൽമാണിക്കവും തച്ചുടയ കയ്മളും

ക്ഷേത്രമിരിക്കുന്ന നാട്ടിനെ ഇപ്പോൾ ഇരിങ്ങാലക്കുട എന്നാണു വിളിക്കുന്നത്. ഇതും ശരിയല്ല. ഇരിങ്ങ്+കാൽ+കോട് = ഇരിങ്ങാൽകോട= ഇരിങ്ങാലക്കുട എന്നതായിത്തീർന്നു. ഈ വാക്കിന്റെ അർത്ഥം വലിയ കുന്നുള്ള പ്രദേശം എന്നാണ്. ഈ സ്ഥലം പരിശോധിക്കുന്നവർക്ക് ഇതു വ്യക്തമാകും. ഇതിനുമേക്കും മനവലശ്ശേരി എന്ന സ്ഥലത്തിനു വടക്കുമായിട്ടാണ് പ്രസ്തുത ക്ഷേത്രം സ്ഥിതി ചെയ്യുന്നത്. മനവല ശ്ശേരി എന്നതു മനൈവലൈചേരി എന്ന വാക്കു ഉച്ചാരണദാർഢ്യ ത്താൽ മനവലശ്ശേരിയായി. കൃഷി ഇറക്കിയിട്ടുള്ള നിലമെന്നാണു ഇതിന്റെ അർത്ഥം. ഇങ്ങനെ അനവധി തെറ്റിദ്ധാരണകൾ 'സദ്ഗുരു' വിൽ പ്രസിദ്ധം ചെയ്യുന്ന 'പലവക'കൊണ്ട് വായനക്കാർക്കില്ലാതെ യാകുമെന്നതിനാൽ ഇവിടം തൽക്കാലം ചുരുക്കുന്നു.

ഇനി പ്രകൃതം തുടരാം – "മാണിക്ക ക്ഷേത്രത്തിൽ സമുദായമേ ലായ്മയും...തച്ചുടയകയ്മൾ അവരോധസ്ഥാനവും ഒഴിഞ്ഞുതന്നിരിക്കു ന്നു....." എന്ന് ഈ ഗ്രന്ഥവരിയിൽ പറഞ്ഞിരിക്കകൊണ്ടു മാണിക്കക്ക ല്ലിന്റെ കടത്തിനായിട്ടു കായംകുളം രാജാവിന് അവകാശം കൊടുക്കു ന്നതിനുമുമ്പ് തന്നെ ടി സ്ഥാനം ഉണ്ടായിരുന്നിരിക്കണം. അഞ്ഞൂറാ മാണ്ടിനുശേഷം കായംകുളം രാജാവിന് അധികാരം കിട്ടിയതിൽ പിന്നെ യാണ് തച്ചുടയകയ്മൾ സ്ഥാനമുണ്ടായതെന്നു മറ്റൊരു ഗ്രന്ഥവരിയിൽ പറയുന്നു. ഇവകൂടാതെ ഓരോരുത്തരുടെ മനോധർമം പോലെയും ചിലരുടെ കാര്യസാധ്യത്തിനനുകൂലമായും ഓരോ കഥകൾ കെട്ടിച്ചമ ച്ചിട്ടുള്ളതും മിക്കവർക്കും അറിവുള്ളതാകയാൽ ഇവിടെ വിവരിക്കു ന്നില്ല. ആദ്യത്തെ ഗ്രന്ഥവരിയിൽ പറഞ്ഞതുപോലെ ഈ സ്ഥാനം വളരെ പുരാതനകാലത്തു തന്നെ ഉള്ളതാണ്. ആദ്യമായി 'തച്ചുടയ കയ്മൾ' എന്ന വാക്കുകളുടെ അർഥം തന്നെ പരിശോധിക്കാം. ഇതിന്റെ ശരിയായ ഉച്ചാരണം 'തെച്ചുടയ കോയ്മൈയാൾ' എന്നാണ്. തെച്ചുട

യൻ = രക്ഷയുടവൻ; രക്ഷിക്കുന്നവൻ;
കോയ്മൈയാൾ = രാജാവ്, പ്രഭു എന്നർഥം.
കോയ്മൈയാൾ - കോയ്മയാൾ - കോയ്മൾ - കൊയ്മൾ - കയ്മൾ എന്നുപരിണമിച്ചു. ഇദ്ദേഹം ദേവപ്രതിനിധിയും രാജാവുമാണ് * ഇദ്ദേഹത്തിന്റെ പേര് മാണിക്കം കേരളൻ എന്നാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ.

മാണിക്കം എന്നതു ദേവപ്രാതിനിധ്യത്തേയും കേരളൻ എന്നതു രാജാ എന്ന സ്ഥാനത്തേയുംകുറിക്കുന്നു. ഈ സ്ഥാനം വംശപരമ്പരയാ സിദ്ധമായിരുന്നുവെന്നതിനു

"എത്ര കാലേധിരാജസ്യ
ദക്ഷോസേശ്വരകംലേ
വംശോഭവന്മഹാമാന്യ:
ശൂരോനാക്രാന്ത വിക്രമ"

എന്ന സ്കാന്ദ പുരാണ വചനം ഉറപ്പു തരുന്നു. (ഈ ഭാഗം വിസ്താരമായി അറിയേണ്ടവർ ആചാരപദ്ധതി പ്രസ്താവികം നോക്കുക) രാജാക്കന്മാരെപ്പോലെ തമ്പുരാനെന്നും തിരുമനസ്സെന്നും ജനങ്ങൾ വിളിച്ചുവരുന്നുവെന്നും അവരോധസമയത്തു തച്ചുടയ കയ്മൾ കയറിവരുന്ന പല്ലക്കിന്റെ ഒരു തല കൊച്ചീരാജാവ് തൊടണമെന്നും മറ്റും മദ്രാസ് ഹൈക്കോടതി വിധി മുതലായതിൽ കാണുന്നു.* തലപ്പണം, പന്നിക്കൊറ, കല്യാണകാഴ്ച മുതലായവ ദേവസ്വം റിക്കാർട്ടിൽ കാണുന്നതും രാജാധികാരത്തെ സൂചിപ്പിക്കുന്നു. ദേവസ്വം സ്ഥലങ്ങളിൽ അന്യരാജാക്കന്മാർ പ്രവേശിക്കയൊ അവിടെയുള്ള ജനങ്ങളെക്കൊണ്ടു രാജാവിന് പ്രവൃത്തി എടുപ്പിക്കയോ ചെയ്യാൻ പാടില്ല. അറിവില്ലാതെ അങ്ങനെ ചെയ്ത ഒരു രാജാവ് പ്രായശ്ചിത്തമായി ഒരു വെള്ളിക്കുടം ക്ഷേത്രത്തിന്റെ നടയ്ക്കു വെച്ചതായി ദേവസ്വം കണക്കിൽ കാണുന്നു. ഇതിനു വേറെയും പല തെളിവുകൾ ഉണ്ട്. കൂടാതെ 'നന്ദീശസംഹിത' മുപ്പത്തിമൂന്നാം അധ്യായം പതിനെട്ടാം ശ്ലോകം 'സംഗമേശംതഥോത്തരേ..... എന്നതുമുതൽ നോക്കുക.

പ്രത്യക്ഷ സിദ്ധിർ ഭഗവാൻ
യത്ര സന്നിഹിതോ സ്തിഹി;
യസ്യ പ്രതിനിധിദ്ദക്ഷോ

* " The same thing may be inferred from the title itself, which means the temple lord of prince" - madras Govt. order No. 540 - political."

ക്രോധകംബര നാമകഃ 19
അംശോംശേനാവതീർണ്ണോസ്തി
നാഗ്വാം ത്രേതേതി നാമതഃ
ഉത്ഥിതസ്യ പ്രജേശസ്യ-
തപസോദൃഷ്ടിപതനാൽ 20
സസ്ഥാനം സാംഖ്യയോഗ
ദേവിദ്യാനം പാരദർശനഃ
പാലനാച്ചസരാജർഷി-
ജ്ജാമദഗ്ദ്യ ഇപാപരഃ 21
ആദിരാജം ചാധിരാജം
കേരളേഷുവദന്തിതം;
ബഹുവർഷം പ്രശസ്യോ വീം-
തുരീയം വദസ്ഥിതഃ
ബ്രാഹ്മണാബൈവപിശ്പതയ
സ്തസ്യ ദോളാംവഹന്തിഹി 22

യാതൊരു സംഗമേശ്വനായ ദേവന്റെ പ്രതിനിധിയും ഈശ്വരാംശ സംഭവനും തപസ്ഥിതനായിരുന്ന് എഴുന്നേറ്റ പ്രജാപതിയുടെ ദൃഷ്ടിപാദത്താൽ ത്രേത യെന്ന നാകസ്ത്രീയിൽ ജാതനും ആയ ദക്ഷക്രോഡകംബരൻ (മറ്റു ചിലേടത്തു ദക്ഷോസേശ്വരകംവലൻ) - തച്ചുടയ കയ്മൾ - ഉണ്ടായി (രുന്നു) എന്നും ഇദ്ദേഹം സർവവിദ്യാനിധിയും ആദിരാജനും അധിരാജനും ആയ നൃപ ഋഷി ആയിരുന്നെന്നും, ഇദ്ദേഹത്തിന്റെ ഡോലി ചുമക്കുന്നതു ബ്രാഹ്മണരും നൃപന്മാരുമായിരുന്നു എന്നും പ്രസ്താവിച്ചുകാണുന്നു. ഇതേവിധം 983-ാംമാണ്ടു വരെ ഒരുവിധം നടന്നുവന്നിട്ടുള്ളതായി അക്കാലത്തെ അവരോധഗ്രന്ഥവരിയിലുണ്ട്; ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം:- "........അവിടെ നിന്നും പുറപ്പെട്ടു തൃപ്പയ്യ ക്ഷേത്രത്തിൽ വന്നു അന്നവിടെ പാർത്ത് ഏഴിന് കാലത്ത് രാജാവ് പ്രഭുക്കന്മാരെ വരുത്തി രാജാവും പ്രഭുക്കന്മാരും കൂടി തൃപ്പയ്യെ വന്നു തച്ചുടയകയ്മളെ ആന കഴുത്തികേറ്റി വാദ്യഘോഷത്തോടും അകമ്പടിയോടും കൂടി കതിനവെടിയും വയ്പിച്ചു ഇരിങ്ങാലക്കുടെ എത്തി ..... പ്രദക്ഷിണമായി വലിയ വെലിക്കല്ലിന്റെ കിഴക്കുപുറത്തു ഒരു തലവെലിക്കല്ലി തൊടീച്ചു വയ്ക്കണം. തച്ചുടയ കയ്മള് തണ്ടി കേറിയാൽ നിലത്ത് ഇരിക്കുന്ന തല, രാജാവ് തൊട്ടു പള്ളിച്ചാന്മാരെക്കൊണ്ട് എടുപ്പിച്ചു..... പ്രദക്ഷിണമായി പോയാൽ മുന്നൂറ്റി ഒന്ന് പണം



കൂടൽമാണിക്കം ക്ഷേത്രത്തിലെ കിഴക്കേഗോപുരം

കിഴികെട്ടി രാജാവിന്റെ കയ്യിൽ കൊളാംമുത്തതു കൊടുക്കണം............"

പിന്നീട് കലശാദ്യഭിഷേകം കൊണ്ടു ദേവത്വം പ്രാപിച്ച തച്ചുടയ തമ്പുരാൻ തിരുമനസ്സിനെ സ്വർണ്ണപല്ലക്കിലിരുത്തി ആറുനാട്ടിൽ പ്രഭുക്കൾ മാരും മറ്റു അകമ്പടിയോടുകൂടി നമ്പൂരിമാർ പല്ലക്കു ചുമന്നു പ്രദക്ഷണമടിക്കണം. മുൻകാലത്ത്, മലയാളത്തെ ഒരു പ്രധാന പംക്തി പാവനക്ഷത്രിയ രാജാവ് തന്നെയാണത്രെ പല്ലക്കിന്റെ ഒരു തല കൈക്കൊള്ളാനധികൃതനായിരുന്നത്.

തച്ചുടയകയ്മൾ ദേവപ്രതിനിധിയാണെന്നുള്ളതിന് ഇന്നുംനടന്നുവരുന്ന ചില സംഗതികൾ ഉദ്ധരിക്കാം: വെളുപ്പാൻ കാലത്തു ദേവനെ പള്ളിയുണർത്തുന്നതിനും സന്ധ്യയ്ക്കും ശംഖുവിളിക്കുന്നതുപോലെ തച്ചുടയകയ്മളുടെ ഇരിപ്പു സ്ഥലമായ കൊട്ടിളായ്ക്കലും അപ്രകാരം ചെയ്യണം. പുറമേ പോകുമ്പോൾ ദേവനെന്ന പോലെ അകമ്പടി, കുത്തുവിളക്ക്, ശംഖുവിളി മുതലായതും ഉണ്ടായിരിക്കും. ഇദ്ദേഹത്തിന്റെ തിരുനാൾതോറും ദേവനെ എന്ന പോലെ തന്ത്രികൾ ഇദ്ദേഹത്തേയും കലശമാടി പൂജിക്കുന്നു. തച്ചുടയകയ്മളുടെ ജന്മനാളിന് മാത്രമേ ദേവന് എണ്ണ ആടുകയുള്ളു. ഇദ്ദേഹം സിദ്ധി അടഞ്ഞാൽ ദേവന് പുലയുണ്ടെന്നുള്ള സൂചനക്കായി പുണ്യാഹം കഴിക്കുന്നു. മരിച്ച നാല്പത്തിയൊന്നാംദിവസം തച്ചുടയകയ്മളുടെ പ്രേതത്തെപ്രതിമയിൽ ആവാഹിച്ചു ക്ഷേത്രത്തിൽ സൂക്ഷിക്കും. സംസ്കാരാദിക്രിയകളെല്ലാം ബ്രാഹ്മണൻ തന്നെയാണു ചെയ്യേണ്ടത്. തച്ചുടയകയ്മളോടുകൂടി ഒരു മുറിയിൽ ബ്രാഹ്മണർ മാറിയിരുന്ന് ആഹാരം കഴിച്ചു വരുന്നുവെന്നു കൊച്ചി ചീഫ് കോടതിയിലെ ഒരു വിധിയിൽ കാണുന്നു.*-

"ഈ തിരുമനസ്സിലെ പന്തിയിൽ ഉത്തമ ബ്രാഹ്മണർക്കുപോലും ഇരുന്നുണ്ടുകൂടാ. അതുകൊണ്ടു പന്തി തിരിച്ചിലയിട്ടാണ് തിരുനാളിനമൃതേത്തു കഴിക്ക പതിവ്. ഊണുസമയത്ത് ബ്രാഹ്മണർ ഒറ്റ ആവണപ്പലകയിലും തിരുമനസ്സുകൊണ്ട് രണ്ടാവണപ്പലക മേൽക്കു മേലിട്ടുമാണ് ഇരിക്കാറ്. ഇത് മേന്മയ്ക്കടയാളം. ബ്രാഹ്മണർക്ക് ആഭിജാത്യം അല്ലെങ്കിൽ ശ്രേഷ്ഠത കൂടുതലുള്ളതു കൊണ്ടല്ല പന്തി മാറിയിരിക്കുന്നതെന്നതിലേയ്ക്ക് - മറ്റുള്ള മാടക്ഷ്മാപാദി പംക്തി പാവനരാജാക്കന്മാർക്കു കൂടി വസ്ത്രം പിഴിഞ്ഞുകൊടുക്കുക, കുട പിടിപ്പിക്ക മുതലായതു നടത്തുന്നതു ക്ഷത്രിയദേശ്യന്മാരായ തിരുമുൽപ്പാടൻന്മാരാ

** ഈശ്വരതുല്യനായ ഇദ്ദേഹത്തിന്റെ ഒറ്റക്കിരിക്കുന്നതു പാപമായിരിക്കുമെന്ന് കരുതിയിട്ടാണെന്നും വരാം (സദ്ഗുരു പത്രാധിപർ)*

യിരിക്കെ, ഇദ്ദേഹത്തെ തറ്റുടിപ്പിക്ക, കുട ചൂടിക്ക മുതലായതു പതിവായി ചെയ്തുവരുന്നതു നംപൂരിമാരാണെന്ന സംഗതി തെളിവാണ്".
*(നീലകണ്ഠ തീർത്ഥപാദസ്വാമി ചരിത്ര സമുച്ചയം - രണ്ടാം വോള്യം)*
ഈ സ്ഥാനത്തെപ്പറ്റി വാർഡ്, കോണർ എന്ന സായ്പന്മാർ എഴുതിയ ചരിത്രത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:-

"ഈ ക്ഷേത്രത്തിലെ പ്രധാന പുരുഷൻ ഒരു സന്യാസിയാണ്. മുമ്പുണ്ടായിരുന്ന എന്തൊ അവകാശങ്ങൾ മൂലം ചില പ്രത്യേക കുടുംബങ്ങളിൽ നിന്നും തിരുവിതാംകൂർ മഹാരാജാവ് ഒരാളെ നിയമിക്കുന്നു. അദ്ദേഹത്തിന് ധാരാളം അധികാരങ്ങളും അവകാശങ്ങളുമുണ്ട്. എഴുന്നള്ളുമ്പോൾ വാളും വിളക്കും പിടിച്ചാളുകൾ അകമ്പടി പോകണം; എന്നുവേണ്ട, ഒരു പ്രധാന അകമ്പടിയുടെ ചിഹ്നങ്ങളെല്ലാമുണ്ട്. അദ്ദേഹത്തിനുപരിയായി ഒരുവനേയും ഒന്നിനും കരുതണമെന്നില്ല. രാജാവ് വന്നാലും എഴുനേൽക്കണമെന്നില്ല."*

ക്ഷേത്രസംബന്ധമായ സകല സംശയ നിവൃത്തി വരുത്തുവാനുള്ള പ്രധാനാധികാരി തച്ചുടയകയ്മൾ ആണെന്നു കൊച്ചി ഗവണ്മെന്റു വിളംബരവും മറ്റുമുള്ളതുകൊണ്ടും ഇദ്ദേഹത്തിന് വൈദിക സംബന്ധമായ അറിവും അധികാരവും മുൻകാലത്ത് എത്രത്തോളമുണ്ടായിരിന്നിരിക്കണമെന്ന് ഊഹിക്കാവുന്നതാണ്.

തിരുവിതാംകൂർ മഹാരാജാവ് ഉദ്യോഗസ്ഥൻമാർക്ക് കൊടുക്കുന്ന കല്പനയ്ക്കു 'നീട്ടെ'ന്നു പറയും പോലെ തച്ചുടയ കയ്മൾ കൊടുക്കുന്നതിന് 'തീട്ട്' എന്നാണ് പറക പതിവ്. ഒരിക്കൽ ഇദ്ദേഹം പല്ലക്കിൽ യാത്ര ചെയ്തപ്പോൾ യദൃച്ഛയായി സാമൂതിരി രാജാവ് ആ വഴിയെ വരാൻ ഇടയാകുകയും തച്ചുടയ കയ്മളെക്കണ്ടു സാഷ്ടാംഗ നമസ്ക്കാരം ചെയ്തതായും ഒരു ഐതിഹ്യമുണ്ട്.

---

**.......... The chief of this temple is a Sanniasy, in right of some ancient privilages) is nominated by the prince of Travancore. He enjoys Considerable immunities, is preceded by Lamp and sword, in fact all the ensions of chief authority. We acknowldges no superior declines rising even in the presence of the Prince......" - Geographical & statistical memoir of the survey of the Travancore of Cochin states - (vol. iv) by ward & conner Quoted in the cochin law reports Vol ii*

*- സദ്ഗുരു പത്രാധിപർ-*

മേൽപ്പറഞ്ഞ സംഗതികൾ കൊണ്ടു തച്ചുടയകയ്മളുടെ സ്ഥാനം അഞ്ഞൂറാമാണ്ടിനിപ്പുറം മുതൽക്കാണുണ്ടായതെന്നും മാണിക്കരത്ന ത്തിന്റെ കടത്തിനുവേണ്ടിയാണെന്നുംമറ്റും കഥയെഴുതിവെച്ചാൽ പ്രമാ ണത്തിനും യുക്തിക്കും ചേരുന്നില്ല എന്നു നമുക്ക് മനസ്സിലായി. ബ്രാഹ്മ ണമതം പ്രബലമായിരുന്ന അക്കാലം ഒരു നായർകുടുംബജാതനെ ഇത്ര ഉന്നതമായ പദവിയിലാക്കിവെച്ച് അവർ പൂജിക്കാമോ എന്ന കാര്യം സ്വപ്നത്തിൽ പോലും വിചാരിക്കാൻ നിവൃത്തിയില്ല. ക്ഷേത്രങ്ങളുടെ ഉടമാവകാശമുള്ള രാജാക്കന്മാരെയോ അവരുടെ പ്രതിനിധികളെയോ ഇങ്ങനെ കരുതിവരുന്നുമില്ല. അങ്ങനെയെങ്കിൽ കായംകുളം രാജാ വിനു ചില അവകാശങ്ങൾ കിട്ടിയത് എങ്ങനെയാണെന്നു ചോദിക്കു മായിരിക്കാം. അതിനു പാശ്ചാത്യരായ ഈസ്റ്റിന്ത്യാ കമ്പനിക്കാർക്ക് ഇന്ത്യാഭരണം കിട്ടിയതും കായംകുളം രാജ്യം തിരുവിതാംകൂർ മഹാ രാജാവ് പിടിച്ചടക്കിയതും മറ്റും സമാധാനങ്ങളാണ്. മേൽ വിവരിച്ച സംഗതികൾ എല്ലാം കൊണ്ടും ഈ ക്ഷേത്രസ്ഥാപകനും പ്രതിഷ്ഠാ പകനും തച്ചുടയകയ്മൾ ആയിരുന്നിരിക്കണമെന്ന് ഉറപ്പായി വിശ്വസി ക്കുന്നതിൽ ആശങ്കയ്ക്കു ഇടം ഇല്ലെന്നു തന്നെ പറയാം.



കരുനാഗപ്പള്ളി(മരുതൂർകുളങ്ങര)യിൽനിന്ന്
കണ്ടെടുത്ത ബുദ്ധവിഗ്രഹം.

അധ്യായം 3

# കേരളത്തിലെ ബുദ്ധ-ജൈന വിഗ്രഹങ്ങൾ

ബുദ്ധ-ജൈന മതങ്ങളുടെ ഉത്ഭവം രണ്ടായിരത്തഞ്ഞൂറു വർഷങ്ങൾക്കു മുമ്പാണെന്ന് മാത്രം പറഞ്ഞുകൊള്ളുന്നു. ഈ രണ്ടു മതങ്ങൾ തമ്മിൽ വളരെ സാമ്യമുണ്ട്. ഇവയ്ക്കു, പ്രത്യേകിച്ചു ബുദ്ധമതത്തിന് ലോകമൊട്ടുക്കു പ്രചാരമുണ്ടായിരുന്നു. ഒരു കാലത്തു തിരുവിതാംകൂറിലും ഈ മതങ്ങൾ പ്രചരിച്ചിരുന്നു എന്നുള്ളത്, അവയുടെ ഇന്ന് കാണുന്ന വിഗ്രഹാവിശിഷ്ടങ്ങൾ കൊണ്ട് ഊഹിക്കാം.

ജൈന - ബുദ്ധ വിഗ്രഹങ്ങൾ തമ്മിൽ തിരിച്ചറിയുന്നതിന് അവയിൽ കാണുന്ന ചില പ്രധാനവ്യത്യാസങ്ങൾ അടിസ്ഥാനമാണ്. ജൈന വിഗ്രഹത്തിന് കുടുമ കത്രിച്ചിരിക്കും; മറ്റേതിന്നു കിരീടം പോലെ കെട്ടിവെച്ച കുടുമയുണ്ട്. ബുദ്ധവിഗ്രഹം ഒറ്റയായിട്ടേ കാണുകയുള്ളൂ. ഇതരത്തിനുചുറ്റും വേറെ ചില വിഗ്രഹങ്ങൾ കൂടി കാണാവുന്നതാണ്. ബുദ്ധ പ്രതിമയ്ക്കു പുറകിലായി കല്പകം, അശ്വത്ഥം മുതലായ വൃക്ഷങ്ങൾഉണ്ടായിരിക്കുന്നതു കൂടാതെ വിഗ്രഹത്തിൽ മഞ്ഞനിറത്തിലുള്ള വസ്ത്രം ചുറ്റിയിരിക്കും. ഇതിനു ജൈന വിഗ്രഹത്തേക്കാൾ വെൺമ മുതലായ ഗുണങ്ങൾ ഉണ്ട്.

ബുദ്ധന്റെ അഞ്ചുവിഗ്രഹങ്ങളോളം കണ്ടുപിടിക്കാൻ സാധിച്ചിട്ടുണ്ടെന്നു മി. ഗോപിനാഥറാവു പറഞ്ഞിരിക്കുന്നു. ആദ്യമായി കണ്ടെത്തിയതു കരുമാടിക്കുട്ടൻ എന്നുവിളിക്കപ്പെടുന്ന ബുദ്ധവിഗ്രഹത്തെയാണ്. അമ്പലപ്പുഴ വഞ്ചിയാത്ര ചെയ്തിട്ടുള്ളവർ കണ്ടിട്ടുണ്ടാകുമല്ലോ. അവിടുത്തുകാർ ഇതേപ്പറ്റി പല കെട്ടുകഥകളും പറയുന്നുണ്ട്. വില്വമംഗലത്തു സ്വാമിയാരെ തീണ്ടിയ പുലയനെ അദ്ദേഹം ശപിച്ചു കല്ലാക്കിയതാണെന്നും ചിലർ വിശ്വസിച്ചു വരുന്നു. മാവേലിക്കര ട്രാവലേഴ്സ് ബംഗ്ലാവിന്റെ അടുത്തുള്ള ഗൃഹത്തിൽ ഒരു വിഗ്രഹത്തെക്കണ്ടു. വീട്ടുകാരും മറ്റു ചിലരും അതിനെ പൂജിച്ചുവരുന്നു. ഇവിടെ നിന്നു രണ്ടു നാഴിക അകലെയുള്ള ചെട്ടികുളങ്ങര എന്ന സ്ഥലത്തെ ഭഗവ

തി ക്ഷേത്രത്തിൽ കൊല്ലന്തോറും നടത്തിവരാറുള്ള കുതിരകെട്ട്, തേരുകെട്ട്, മുതലായ ഉത്സവാഘോഷങ്ങൾ ചൈന മുതലായ രാജ്യങ്ങളിൽ ബുദ്ധമതക്കാർ നടത്തിവരുന്നവയോടു വളരെ സാമ്യമുണ്ടെന്നും ഇതു ബുദ്ധന്മാരുടെ ഉത്സവത്തിന്റെ അവശിഷ്ടമായിട്ടാണു തനിക്കു തോന്നുന്നതെന്നും ഗോപിനാഥറാവു അവർകൾ പറയുന്നു. ഇനിയൊന്നു മാവേലിക്കരയ്ക്കടുത്തുള്ള ഭരണിക്കാവിൽ സ്ഥാപിച്ചിരിക്കുന്നു. വേറൊന്നു കുന്നത്തൂർ താലൂക്കിലുള്ള പള്ളിക്കൽ എന്ന സ്ഥലത്തു വെച്ചിരുന്നു. ഇതിനെ ഇപ്പോൾ തിരുവനന്തപുരം കാഴ്ചബംഗ്ലാവിൽ സൂക്ഷിച്ചിരിക്കുന്നു. കരുനാഗപ്പള്ളി താലൂക്കിൽ മരുതൂക്കുളങ്ങര എന്ന സ്ഥലത്തു പള്ളിക്കപുത്രൻ എന്നു അവിടുത്തുകാർ വിളിച്ചുവരുന്ന ഒരു ബുദ്ധവിഗ്രഹമുണ്ട്. ഇവയ്ക്കെല്ലാം ഓരോ പേരുമിട്ടു ജനങ്ങൾ ആരാധിച്ചു വരുന്നു. ബുദ്ധവിഗ്രഹങ്ങൾ സ്ഥിതിചെയ്യുന്ന, മിക്ക സ്ഥലങ്ങൾക്കും പള്ളിക്കൽ എന്ന പേര് വിളിച്ചുകാണുന്നു. പള്ളി എന്നതിന് ദേവാലയം, ദേശം ഇങ്ങനെ അർഥമുണ്ട്.

മേൽപറഞ്ഞവയുടെ എല്ലാം ഇരിപ്പിടങ്ങൾ തിരുവിതാംകൂറിന്റെ തെക്കും വടക്കും ഉള്ള ദേശങ്ങളിലാണിരിക്കുന്നത്. ജൈനമതം അടുത്തകാലം വരെ തിരുവിതാംകൂറിൽ നടപ്പുണ്ടായിരുന്നു. നാഗരുകോവിൽക്ഷേത്രം ഈ മതക്കാരുടേതായിരുന്നു. ഇപ്പോൾ അതിനെ ഹിന്ദുദേവാലയമാക്കി അനന്തന്റെ വിഗ്രഹം വെച്ചു പൂജിച്ചുവരുന്നു. അടുത്തകാലംവരെ ക്ഷേത്രത്തിനു തെക്കായി അവിടുത്തെ സ്ഥാനികളായ രണ്ടു ജൈനന്മാരുടെ ഗൃഹങ്ങൾ ഉണ്ടായിരുന്നതായി പറയപ്പെട്ടിരിക്കുന്നു. വിളവങ്കോട്ടു താലൂക്കിൽ ചിതറാൽ ഭഗവതി ക്ഷേത്രത്തിലെ പാറമേൽ ചില ജൈനവിഗ്രഹങ്ങൾ കൊത്തിയിട്ടുണ്ട്. പെരുമ്പാവൂരിനടുത്തുള്ള പ്രസിദ്ധപ്പെട്ട കല്ലിൽക്ഷേത്രവും ഇവരുടെ വകയായിരുന്നു. പാറയ്ക്കകത്ത് ഒരു ഭഗവതിയുടെ വിഗ്രഹവും പുറത്തു മുകളിലായി ജൈനവിഗ്രഹവും ഇപ്പോൾ കാണാം. കൊച്ചിയിലെ ബനിയകച്ചവടക്കാർ അവിടെ ദർശനത്തിനുപോകാറുണ്ട്. ഇവർ ജൈനമതവിശ്വാസികളാണ്. കുഴിത്തുറെനിന്നും പേച്ചിപ്പാറയ്ക്കു പോകുന്ന വഴിക്കു കരിപ്പാറ, തിരുനന്തിക്കര എന്നീ സ്ഥലങ്ങളിലും തിരുവനന്തപുരത്ത് ഉള്ളൂരിനടുത്തായി മേട്ടുപ്പാറ (മോട്ട =മോൽ = മുകൾ= വെറുക്കലുള്ള) എന്ന പേരിലും പാറകൾ തുരന്നു വിഗ്രഹം പ്രതിഷ്ഠിച്ചു പൂജിച്ചു വരുന്നുണ്ട്.

പാറകൾ തുരന്നുണ്ടാക്കിയിരിക്കുന്ന ആരാധനാ സ്ഥലങ്ങളും മറ്റും ബുദ്ധമത സ്ഥാപനങ്ങളാണെന്നും ഹിന്ദുക്കളുടെ ക്ഷേത്രനിർമ്മാണത്തിനും വിഗ്രഹാരാധനയ്ക്കും മാർഗ്ഗദർശികൾ ബുദ്ധമതക്കാരാണെന്നും പ്രാമാണികന്മാർ, പ്രബലത്തെളിവുകളെ ഹാജരാക്കി അഭിപ്രായപ്പെടുന്നു. ഇങ്ങനെ ആകുമ്പോൾ, ത്രേതായുഗാവതാരമായ ശ്രീ പരശുരാമന്റെ മലയാള സൃഷ്ടിക്കും ക്ഷേത്ര പ്രതിഷ്ഠകൾക്കും അടിസ്ഥാനമെവിടെ? ഇതുപോലെതന്നെ പരശുരാമൻ ഒരു സ്മൃതി ഉണ്ടാക്കിയിട്ടുണ്ടെന്നും പറയുന്നതും സ്വീകാര്യമായി തോന്നുന്നില്ല. ഇതേവരെ കണ്ടെടുത്തിട്ടുള്ള മുപ്പത്താറ് സ്മൃതികളിൽ പരശുരാമകൃതമായി ഒന്നും തന്നെ പറയപ്പെട്ടിട്ടില്ല. സ്മൃതികർത്താക്കളുടെ ശേഖരത്തിൽ പരശുരാമന്റെ പിതാവായ ജമദഗ്നിയും ഭാർഗവസ്മൃതിയായി പറഞ്ഞുവന്ന് ഒടുവിൽ പരശുരാമന്റെ വകയാക്കി കല്പിച്ചതായിരിക്കണം എന്നു വിചാരിക്കാവുന്നതാണ്.

# മനസ്സിന്റെ ഉറവിടം

മനസ്സിന്റെ ഇരിപ്പിടം ഹൃദയത്തിലോ തലയിലോ എവിടെയാണെന്നുള്ള സംഗതി ഇന്നത്തെ പണ്ഡിതൻമാരുടെ ഇടയിൽ തന്നെ ഒരു വിവാദ വിഷയമാണ്. ലോകൈക തത്വജ്ഞാനികളുടെ പ്രശംസയ്ക്ക് പാത്രീഭവിച്ചതും ഇക്കാലത്തെ സയൻസ് ശാസ്ത്രജ്ഞൻമാരുടെ കണ്ടുപിടുത്തത്താൽ കൂടുതൽ പ്രതിഷ്ഠ സിദ്ധിച്ചതും ആയ പ്രധാന ഉപനിഷത്തുകളിൽ ഒന്നായ ഐതരേയോപനിഷത്ത്, മനസ്സിന്റെ ഉത്ഭവം ഹൃദയത്തിൽ നിന്നുമാണെന്ന് പറയുന്നു. അഷ്ടാംഗഹൃദയവചനം ഇതിനെ ബലപ്പെടുത്തുന്നുണ്ട്. സൂക്ഷ്മദൃക്കുകളായ മഹർഷിമാരുടെ അഗാധചിന്താഫലങ്ങൾ അത്ര എളുപ്പത്തിൽ അപലപിക്കത്തക്കതല്ല. മനസ്സ് സൂക്ഷ്മവസ്തുവാകയാൽ, അതിന് ഒരു സ്ഥാനത്തെ കൽപിക്കാനേ തരമുള്ളു. ഹൃദയവുമായി ശരീരത്തിന്റെ മറ്റ് എല്ലാ അവയവങ്ങളും ഞരമ്പുകളാൽ യോജിപ്പിക്കപ്പെട്ടിട്ടുണ്ട്. ശരീരതത്വങ്ങളുടെ ശരിയായ പ്രവർത്തിക്ക് അന്യോന്യാശ്രയം വേണ്ടിയിരിക്കുന്നു.മനസ്സിനും തലച്ചോറിനും വളരെ ബന്ധമുണ്ട്. ഇവയിൽ ഏതെങ്കിലും ഒന്നിന് തകരാർ സംഭവിച്ചാൽ മനസ്സിന് സുഖമില്ലാതാകുന്നു. മനഃസുഖമില്ലാതായാൽ തലയ്ക്ക് ഔഷധപ്രയോഗം കൊണ്ട് ആശ്വാസം ലഭിക്കുന്നത് ഇവ തമ്മിലുള്ള ബന്ധം ശിഥിലമാകാതെയിരിക്കുമ്പോൾ മാത്രമാണ്.

*(സദ്ഗുരു മാസികയിൽ ബുദ്ധജൈനവിഗ്രഹങ്ങളെക്കുറിച്ചുള്ള ലേഖനത്തിനൊപ്പം പ്രസിദ്ധീകരിച്ച സ്വാമിയുടെ കുറിപ്പ്)*

*1923ലും 1926ലും സദ്ഗുരു മാസികയിൽ 'എൻ.എം.ബി.' എന്ന പേരിൽ ചട്ടമ്പിസ്വാമികളുടെ ഗൃഹസ്ഥശിഷ്യന്മാരിലൊരാൾ പ്രസിദ്ധീകരിച്ച ലേഖനങ്ങളാണ് തൃപ്പൂത്തരിയും മുക്കുടിയും, വെങ്ങിനാട്ടു നമ്പിടി എന്നിവ. സ്വാമിയുടെ ആശയങ്ങളെ ഉപജീവിച്ചെഴുതിയവയാണ് ഈ ലേഖനങ്ങൾ*

## അധ്യായം 4

# തൃപ്പുത്തരിയും മുക്കുടിയും

ക്ഷേത്രങ്ങളിൽ കൊല്ലംതോറും പല വിശേഷഅടിയന്തിരങ്ങൾ ഉണ്ടാകാറുള്ളതു പോലെ, കൊച്ചിരാജ്യത്ത് ഇരിങ്ങാലക്കുടെയുള്ള കൂടൽമാണിക്യ ക്ഷേത്രത്തിലും പലതും നടക്കാറുണ്ടല്ലോ. എന്നാൽ എല്ലാ തുലാമാസത്തിലും അവിടെ നടത്താറുള്ള തൃപ്പുത്തരി, മുക്കുടി അടിയന്തിരങ്ങൾ പ്രത്യേകമാഹാത്മ്യമുള്ള പുണ്യദിനങ്ങളായിട്ടാണ് ആ നാട്ടുകാരും അയൽനാട്ടുകാരും കരുതിപോരുന്നത്. സ്വദേശി യായ ഒരുവൻ കഴിവുണ്ടെങ്കിൽ ആ തീയതികളിൽ ക്ഷേത്രത്തിൽ പോയി സ്വാമിദർശനം നടത്താതിരിക്കില്ല. കൂടൽമാണിക്യം ദേവസ്വം വക ഭൂമികൾ വളരെയുണ്ട്. അവയിൽ മുകുന്ദപുരം താലൂക്കിൽ പോട്ട എന്ന ദേശത്തിന്, ദേവനുമായുള്ള ബന്ധത്തിൽ സർവ്വപ്രാധാന്യമു ണ്ട്. ഈ സ്ഥലനാമത്തിന്റെ ഉത്ഭവം പായ് നെയ്യുന്നതിനുപയോഗി ക്കുന്ന പുല്ല് ഒരുകാലത്ത് അവിടെ ധാരാളം വളർന്നുവന്നിരുന്നത്കൊ ണ്ടായിരിക്കാം. പോട്ട എന്ന പദത്തിന് പായ് നെയ്യുന്നതിനുള്ള പോട്ട പുല്ല് എന്ന് ഗുണ്ടർട്ടിന്റെ നിഘണ്ടുവിൽ അർഥം കാണുന്നു. ഇതേ നിഘണ്ടുവിൽ തന്നെ 'മുക്കുടി' എന്നതിന് വയറുശുദ്ധിയാക്കുന്നതി നുള്ള നാടൻമരുന്ന് എന്ന് അർഥം പറഞ്ഞിരിക്കുന്നു. തൃപ്പുത്തരി ഉത്സവത്തിന്റെ നിവേദ്യത്തിനും മറ്റും തലേനാൾ പോട്ട എന്ന ദേശത്ത് നിന്നും നേന്ത്രപ്പഴം, പുന്നെല്ല്, എണ്ണ മുതലായ സാധനങ്ങൾ എത്തിച്ച് കൊടുക്കേണ്ടതാണ്. ഇവയെല്ലാം ഇപ്പോൾ വാങ്ങി അയക്കുന്നത് ദേവസ്വം ചെലവിൻമേലാണെങ്കിലും അതെല്ലാം കൊണ്ട്കൊടുക്കേ ണ്ടത് ഇന്നീന്ന ഗൃഹക്കാരാണെന്നുള്ള മുൻ പതിവനുസരിച്ച് നടന്നു വരുന്നു. അന്നേദിവസം പുന്നെല്ലരിചോറ്, നേന്ത്രപ്പഴം മുതലായത് ദേവന് നിവേദിക്കുകയും പിന്നീട് അജീർണ്ണം പിടിക്കുകയും ചെയ്യുന്നു എന്നാണ് സങ്കൽപ്പം. ദേവനെ ചികിത്സിക്കുന്നതിന് അഷ്ടാംഗവൈ ദ്യൻമാരിൽ ഒരാളായ കുട്ടഞ്ചേരി മൂസ്സിനെ വരുത്തുകയും പിറ്റേദിവസം അതിരാവിലെ മുക്കുടി മരുന്നുണ്ടാക്കി ദേവന് തിരുവയറ് സുഖമാ

കാൻ നിവേദിക്കുകയും ചെയ്യുന്നു. ഈ വൈദ്യന്റെ ഗൃഹക്കാർ പാരമ്പര്യമായി ഇങ്ങനെ നടത്തിവരുന്നതാകുന്നു. മറ്റാരെക്കൊണ്ടും ഇതേവരെ ചികിത്സിപ്പിച്ചിട്ടില്ലെന്നാണ് അറിയുന്നത്. ക്ഷേത്രത്തിനടുത്തുള്ള നിലങ്ങളിൽ ഉണ്ടാകുന്ന നെല്ല് ദേവന്റെ പൂജയ്ക്ക ഉപയോഗിക്കാറില്ല. അജീർണ്ണം പിടിപെട്ടിരുന്നകാലത്ത് ദേവൻ ആ നിലത്തിൽ എവിടെയോ മലവിസർജനംചെയ്തകാരണത്താലാണ് ഉപയോഗിക്കാത്തത് എന്ന് ആ നാട്ടുകാർ വിശ്വസിച്ച് വരുന്നു. ഒരു കാലത്ത് ശിവനായിരുന്ന ഈ ദേവനെ ശ്രീരാമാനുജനായ ഭരതനായി സങ്കല്പിച്ചാണ് ഇപ്പോൾ ആരാധിച്ചു വരുന്നത്. മേൽവിവരിച്ച അടിയന്തിരത്തിന്റെ ആഗമം എന്തായിരിക്കാം എന്ന് ആലോചിച്ചു നോക്കാം.

പുരാണങ്ങളിൽ ഒന്നിലും തന്നെ ശിവനൊ വിഷ്ണുവൊ ഭരതനൊ ആരും പുത്തരി ഉപയോഗിച്ചതായിട്ടൊ അജീർണ്ണം പിടിപെട്ടതായിട്ടൊ കുട്ടാഞ്ചേരി മൂസ്സു ചികിത്സിച്ചതായിട്ടൊ പറഞ്ഞുകാണാനില്ല, കാണുകയുമില്ല. തൃപ്പുത്തരി പ്രസ്തുത ക്ഷേത്രത്തിലെ ഒരു പ്രധാന അടിയന്തിരവുമാണ്. അപ്പോൾ ഈ ദേവൻ പുരാണപുരുഷനല്ലെന്നു പറയാൻ മിക്കവർക്കും ധൈര്യം കാണുകയില്ലെങ്കിലും, സംശയം ജനിക്കാവുന്നതാണല്ലൊ. എന്നാൽ പിന്നെ ഇവിടുത്തെ പ്രതിഷ്ഠ ആരെ ഉദ്ദേശിച്ചായിരിക്കാം എന്നൊരു ചോദ്യത്തിന് വകയുണ്ട്. ഒരു രാജർഷിവര്യനെ ഉദ്ദേശിച്ച് അദ്ദേഹത്തിന്റെ സമാധിപീഠത്തിൽ പ്രതിഷ്ഠിച്ച ശിവവിഗ്രഹമായിരിക്കണം, ഈ ക്ഷേത്രത്തിലെ ആദ്യ ദേവൻ എന്നൂഹിക്കുന്നത് അസംഗതമായിരിക്കയില്ലെന്നു തോന്നുന്നു. ബ്രഹ്മത്തെയാണു ശിവം എന്നു ദക്ഷിണദേശീയരായ ദ്രാവിഡൻമാർ കല്പിച്ചിരിക്കുന്നത്. ഓരോ ക്ഷേത്രത്തിലും ഓരോ അവതാരപുരുഷൻമാരെ സങ്കല്പിച്ചാണല്ലൊ വിഗ്രഹങ്ങൾ പ്രതിഷ്ഠിക്കാറുള്ളത്. ഇതുപോലെ ദ്രാവിഡ ദേശീയർ രാജർഷിമാരെയും മറ്റു മഹാത്മാക്കളെയും വിജനസ്ഥലങ്ങളിൽ അടക്കം ചെയ്തു തത്തൽ സ്ഥാനങ്ങളിൽ ആദ്യന്തരഹിതമായ ബ്രഹ്മത്തെ ശിവലിംഗ രൂപേണ പ്രതിഷ്ഠിച്ച് ആരാധിച്ചു വന്നിരുന്നു. ഇങ്ങനെയുള്ള ക്ഷേത്രങ്ങൾ ഇന്നും പല ദിക്കുകളിൽ സ്ഥാപിച്ചു വരുന്നുവെന്നുള്ളതിന് ഈയിടെ കരുനാഗപ്പള്ളിൽ താഴത്തോട്ടത്തു മഠത്തിൽ ബ്രഹ്മശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമികളുടെ സമാധിപീഠത്തിൽ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ നടത്തിയ ശിവപ്രതിഷ്ഠ ഉദാഹരണമാണ്. ദ്രാവിഡരുടെ എന്നല്ല, ഒരു ദേശീയരുടെയും വിഗ്രഹാരാധനാപ്രാരംഭങ്ങൾ ഇത്തരത്തിൽ (പൂജ്യപാദപ്രതിഷ്ഠകൾ മൂലം) ആയിരുന്നു എന്നു ചരിത്രം മുഖേന നമുക്ക് മനസ്സിലാകും. ദ്രാവിഡ

നിരുക്ത ശാസ്ത്രജ്ഞനായ കാൽഡുവലും ഇതു തന്നെയാണ് അഭി പ്രായം എന്നും എടുത്തു പറയുന്നു. ഇവിടെയുള്ള ക്ഷേത്രങ്ങൾക്കു കോവി(യി)ൽ എന്നു പേരുണ്ടായതു രാജാ(പ്രഭു)വിന്റെ ശവകുടീര ത്തിൻമേലുള്ള സ്ഥാപനത്തെ അടിസ്ഥാനമാക്കിയാണ് എന്ന് അദ്ദേഹം പറഞ്ഞിരിക്കുന്നു. കോ എന്നതിനു രാജാവ് പ്രഭു ഇങ്ങനെ പല അർത്ഥ ങ്ങളുമുണ്ട്. കൂടാതെ രാജാവിന്റെ പ്രാസാദത്തിന് കോവിൽ എന്നും പറയാറുണ്ടല്ലോ.

പ്രസ്തുത ക്ഷേത്രത്തേയും അതിനു പോട്ടദേശവുമായുള്ള ബന്ധത്തേയും ഓർക്കുമ്പോൾ അവിടെ പ്രതിഷ്ഠാപിതനായ രാജർഷി യുടെ ജഡം വെടിയുന്നതിന് മുൻപുള്ള വാസം പോട്ടയിൽ തന്നെ ആയിരിക്കണം എന്നൂഹിക്കാം. അവിടത്തെ രാജാധികാരസംബന്ധ മായ തലപ്പണം, കിണറ്റിപ്പന്നി മുതലായത് കണക്കുകളിൽ ഇന്നും കാണാവുന്നതാണ്. കൂടാതെ കൊച്ചീരാജാക്കൻമാർ ഇപ്പോഴും ആ ദേശത്ത് കടക്കാറില്ല. ആ സ്ഥലം ദേവസ്വത്തിലേക്ക് കരംഒഴിവായി കൊടുത്തിരുന്നു. എന്നാൽ ഒടുവിലത്തെ കണ്ടെഴുത്തിൽ ഗവൺമെന്റ് ഉദ്യോഗസ്ഥൻമാർ ന്യായവിരുദ്ധമായി കരം ചുമത്തുകയും ഇങ്ങനെ ചെയ്തതിനെ ആക്ഷേപിച്ച് ദേവസ്വക്കാർ ഗവൺമെന്റിന്റെ പേരിൽ വ്യവഹാരപ്പെട്ടിട്ടുള്ളതായും അറിയുന്നു. പോട്ടയിൽ ഒരു രാജർഷി ഉണ്ടായിരുന്നതായി ഐതീഹ്യവുമുണ്ട്. പോട്ട എന്ന ദേവർഷിയുടെ സ്ഥാനം ദേവന് ലഭിച്ചു എന്ന് നീലകണ്ഠതീർത്ഥപാദ സ്വാമി ചരിത്ര സമുച്ചയം 950-ാം പുറത്ത് പറഞ്ഞിരിക്കുന്നത് ഇതിനെ സംബന്ധിച്ചാ യിരിക്കണം. മഹാത്മാക്കളെ പൂജിക്കുന്ന സമ്പ്രദായം ഇന്നും പല ദിക്കുകളിലും നടന്നുവരുന്നുണ്ട്. ആര്യൻമാരുടെ വരവിന് ശേഷം ആ പൂജ്യസ്ഥാനം ചിലയിടത്ത് വെറും സൂത്രക്കാരിൽ ആക്കിവച്ചിട്ടുണ്ട്.പു ണ്യാത്മാവായ പോട്ടയിലെ രാജർഷി തുലാം മാസത്തിൽ പുത്തരി ഭക്ഷിച്ചത് ദഹിക്കാതെ വരുകയും ഉടനെ കുട്ടഞ്ചേരി മൂസതിനെ വരുത്തി ചികിത്സിക്കുകയും ചെയ്തിരിക്കാം. പോട്ടയിൽ നിന്നും വൈദ്യന്റെ താമസസ്ഥലമായ വടക്കാഞ്ചേരിക്ക് ഉദ്ദേശം 25 നാഴിക ദൂരം ഉണ്ടായിരുന്നതിനാൽ റെയിലും മറ്റും ഇല്ലാതിരുന്ന കാലത്ത് സ്ഥലത്ത് ചെന്നുചേരാൻ പിറ്റേദിവസം വെളുപ്പാൻകാലം വരെ സമയം വേണ്ടി വന്നതായിരിക്കണം. ഈ സുഖക്കേടായിരിക്കാം അദ്ദേഹ ത്തിനെ മൃതിപ്പെടുത്തിയത്. പോട്ടയിൽ നിന്നും പത്ത് നാഴിക അക ലെയുള്ള ഇരിങ്ങാലക്കുടെ കൊണ്ടുപോയി സമാധി ഇരുത്തിയത് ആരാധകൻമാരുടെ നിർബന്ധത്താലായിരിക്കണം. അന്ന് ഇരിങ്ങാല

ക്കുട സമുദ്രക്കര ആയിരുന്നിരിക്കാൻ ഇടയുണ്ട്. സമുദ്രത്തെ വലിയ പുണ്യതീർത്ഥമായി കരുതി വരാറുണ്ടല്ലോ. എണ്ണൂറ് വർഷത്തിനപ്പുറം സമുദ്രം മാറി കരയായി തീർന്ന് ചില സ്ഥലങ്ങൾ ഇപ്പോഴും കൊച്ചിയിൽ ഉള്ള സ്ഥിതിക്ക് ഇപ്പോൾ ക്ഷേത്രത്തിൽ നിന്നും ഉദ്ദേശം ആറ് നാഴിക പടിഞ്ഞാറായി കിടക്കുന്ന സമുദ്രം ഒരു കാലത്ത് ഇരിങ്ങാലക്കുടയ്ക്കടുത്ത് കിടന്നുവെന്ന് വിചാരിക്കുന്നതിൽ യാതൊരു അസംഭവ്യതയുമില്ല. ഇവിടെ കടൽക്കരയിൽ കണ്ട ബിംബം പ്രതിഷ്ഠിച്ചു എന്ന് പറഞ്ഞ് കാണുന്നത് കടലിന്റെ സാമീപ്യത്തെ സൂചിപ്പിക്കുന്നു. അക്കാലത്ത് അവിടങ്ങളിൽ നെൽകൃഷിയുണ്ടായിരുന്നിരിക്കയില്ലല്ലോ. ഇപ്പോൾ നെൽകൃഷി ധാരാളമുണ്ട്. മലയാളികൾ പണ്ടേ മാമൂൽപിടിത്തക്കാരായതു കൊണ്ട് മുൻപ് ചെയ്ത് വന്നിരുന്നതിനെ മാറ്റാതെ ദൂരസ്ഥലങ്ങളിൽ നിന്നാണ് ഇന്നും പൂജയ്ക്ക് നെല്ല് കൊണ്ടുവരുന്നത്. ഇതിനെ ജനങ്ങൾ ദേവൻ മലവിസർജനം ചെയ്തു എന്നൊരപവാദം ഉണ്ടാക്കി അവിടുത്തെ നെല്ല് പൂജയ്ക്ക് ഉപയോഗിക്കാതായതാണെന്ന് വിശ്വസിച്ചു. അന്യർ മലവിസർജനം ചെയ്യുന്ന പാടത്തെ നെല്ല് ഉപയോഗിക്കാമെങ്കിൽ ഇരിങ്ങാലക്കുട സമീപത്തെ നെല്ലിന് മാത്രം എന്തുള്ളു? രാജർഷിയുടെ സമാധിപീഠത്തിൽ ശിവപ്രതിഷ്ഠയായിരുന്നുവെന്നുള്ളതിന് ഇപ്പോഴും ഉപയോഗിച്ച് വരുന്നതായ മാണിക്യം എന്ന പേര് തന്നെ സാക്ഷ്യം വഹിക്കുന്നു. പക്ഷേ കാലാന്തരത്തിൽ കൂടൽ മാണിക്യം എന്ന പദത്തിന് സ്വേച്ഛപോലെ അർത്ഥം പറവാനും അതിനെ പുലർത്തുവാൻ മാണിക്യം കൂടി ചേർന്നുവെന്നും മറ്റും മിഥ്യങ്ങളായ ഐതിഹ്യങ്ങൾ ഉണ്ടാക്കുവാനും അവയെ ജനങ്ങൾ കൈക്കൊള്ളിക്കുന്നു. അതിനാൽ മേൽപറഞ്ഞ വിധമായിരിക്കാം തൃപ്പുത്തരി, മുക്കുടി എന്നീഅടിയന്തിരങ്ങൾ അവിടെക്കൊണ്ടാടാനും പോട്ടയ്ക്ക് സർവ്വപ്രാധാന്യം ലഭിപ്പാനും സംഗതിയായത്.

*(കൊല്ലവർഷം 1097ൽ (എ.ഡി. 1923)ൽ സദ്ഗുരു രണ്ടാം പുസ്തകത്തിൽ (പേജ് 360–364) പ്രസിദ്ധീകരിച്ചത്.)*

# വെങ്ങനാട്ടുനമ്പിടി

മലയാളത്തു നടപ്പുള്ള സ്ഥാനമാനങ്ങളെല്ലാം രാജാക്കൻമാർ കൊടുത്തവയാണെന്നു ചിലർ വിശ്വസിക്കുന്നുണ്ട്. രാജദത്തമായ സ്ഥാനങ്ങളുണ്ടെങ്കിലും മറ്റുതരത്തിൽ സ്വാഭാവികമായിട്ടുണ്ടായവയും ധാരാളമുള്ളതായിക്കാണാം. രണ്ടാമതുപറഞ്ഞതരത്തിനാണു കൂടുതൽ പ്രാധാന്യം കല്പിക്കേണ്ടതെന്നു തോന്നുന്നു. ഒരു പ്രഭുവിനെ ആശ്രയിച്ചു അനേകം പേർ ഉപജീവനം കഴിക്കുന്നു. അങ്ങനെയുള്ളവർക്ക് ആ പ്രഭു (തം + പിരാൻ = തമ്പിരാൻ= തങ്ങളുടെ രക്ഷിതാവ്) ത(മ്പു)മ്പിരാനായി. നമ്പിരാൻ, എമ്പിരാൻ, (എമ്പ്രാൻ) എന്നിവയും ഇങ്ങനെ തന്നെയുണ്ടായതാകുന്നു. കുറുപ്പ് എന്നതിന് പ്രധാനി, ഗുരു ഇങ്ങനെയും, പണിക്കർ എന്നതിന് ആശാൻ എന്നും താല്പര്യം. വിദ്യാപാടവവും ശിഷ്യസമ്പത്തുമാണ് പ്രസ്തുതസ്ഥാനത്തിനു ഹേതുക്കൾ. പ്രവൃത്തിയനുസരിച്ചും സ്ഥാനനാമങ്ങളുണ്ടായിട്ടുണ്ട്. നമ്പുശബ്ദം ചേർത്തിട്ടുള്ള നമ്പൂതിരി, നമ്പിടി, നമ്പ്യാർ മുതലായവ ദൈവികകാര്യങ്ങൾ സംബന്ധിച്ചും കൈയ്മൾ എന്നത് ദൈവികവും ലൗകികവുമായ പ്രവൃത്തികൾ ചേർന്നും ഉണ്ടായിട്ടുള്ളവയാണ്. പ്രവൃത്തി സംബന്ധിച്ചൊ അവസ്ഥയ്ക്കുവേണ്ടിയൊ പണിക്കർ, ഇളയത് , എമ്പ്രാൻ, പോറ്റി എന്നിവർ കാലക്രമം കൊണ്ട് നമ്പൂതിരിമാരായി തീർന്നിട്ടുണ്ട്.

നായർശബ്ദം രുചിക്കാത്തവരും ചിലരുണ്ടായിരിക്കും. ഈ നാമം ആര്യൻമാരുടെ ക്ഷത്രിയശബ്ദത്തോടു തുല്യമായ ദ്രാവിഡപദമാണ്. പ്രസ്തുതവർഗ്ഗത്തിൽ ചേരാൻ അർഹതയില്ലാത്തവർ ഇതു സ്വീകരിച്ചിരിക്കുന്നതു ലയിസൻസു നിശ്ചയിക്കാൻ ആളില്ലാത്തതുകൊണ്ടായിരിക്കാം. ഇതുകാരണം യഥാർഥ നായൻമാരെക്കൂടി അജ്ഞതയാൽ ശൂദ്രർ എന്നു വിളിച്ചുപോകുന്നുണ്ട്. അതുകൊണ്ട് ശ്രേഷ്ഠൻമാർക്ക് നായർശബ്ദം അരോചകമായി തോന്നിയതിൽ അത്ഭുതപ്പെടാനില്ല. പുരാതന നായൻമാരുടെ പ്രാശസ്ത്യത്തെപ്പറ്റി പ്രാചീനമലയാളാദിഗ്രന്ഥങ്ങളിൽനിന്നും ഗ്രഹിക്കാവുന്നതാകയാൽ ഇവിടെ ചേർക്കുന്നില്ല.

ഭൂസ്ഥിതിയനുസരിച്ചാണ് ഒരു സ്ഥലത്തിനു മുഖ്യമായി നാമമുണ്ടാകുന്നതെന്നുള്ള തത്വ പ്രകാരം നോക്കുമ്പോൾ വേങ്ങമരം സമൃദ്ധിയായി ഉണ്ടാകുക കാരണത്താൽ വേങ്ങനാട് എന്ന നാടായി രേഖപ്പെട്ടതായിരിക്കാം . ഇതിനെ സംസ്കൃതരൂപത്തിലാക്കി പരിഷ്ക്കരിച്ച് ഉപയോഗപ്പെടുത്തി വരുന്നുണ്ട്. ദ്രാവിഡ ഭാഷാ പദങ്ങളെ സംസ്കൃതപദങ്ങളെന്ന മട്ടിൽ ഉച്ചരിച്ചും തെറ്റായി ധരിച്ചും വരികയാൽ ശബ്ദ ഭ്രമംകൊണ്ട് ചരിത്രകാരൻമാർക്ക് പോലും വഴിപിഴച്ചുപോകുന്നതായി കാണാം .ഉദാഹരണമായി നമ്പിടിശബ്ദം തന്നെ നോക്കുക. നമ്പിന് ഇടിവ് വന്നതുകൊണ്ടാണ് നമ്പിടി ശബ്ദമുണ്ടായതെന്ന് ഒരാളും, നാം പടിമേൽ ഇരിക്കാമെന്ന് പറഞ്ഞതുകൊണ്ടാണ് ഇങ്ങനെ വന്നതെന്നു മറ്റൊരാളും വ്യാഖ്യാനിച്ചിട്ടുണ്ട്. ഈ രണ്ട് വ്യുൽപത്തികളും തെറ്റാണ് എന്ന് മുമ്പൊരിക്കൽ സമദർശിയിൽ ഞാൻ പ്രസിദ്ധം ചെയ്തിരുന്നു. നമ്പിടി എന്നത് നമ്പി, അടി (നമ്പിയടി = നമ്പിടി ) ഇങ്ങനെ രണ്ടുപദങ്ങൾ കൂടിചേർന്നുണ്ടായതാകുന്നു. നമ്പി എന്നതിന് മഹാൻ, പ്രഭു ഇങ്ങനെ അർത്ഥമാകുന്നു. അടി എന്നത് ബഹുമാനസൂചകപദമാണ്. തിരുവടി എന്നത് കാണുക.

വെങ്ങനാട്ട് നമ്പിടിയുടെ പൂർവ്വകുടുംബക്കാർ കിരിയത്തിൽ നായൻമാരായിരുന്നു. ഇപ്പോഴും പ്രസ്തുത കുടുംബത്തിലെ ശവസംസ്കാരസംബന്ധമായും മറ്റുമുള്ള ചടങ്ങുകൾ നടത്തുന്നത് നായൻമാർ തന്നെയാണെന്നറിയുന്നു. കിരിയത്തിൽ എന്നത് ഗൃഹത്തിൽ എന്നതിന്റെ സംസ്കൃതഭ്രഷ്ടപദമായിട്ടാണ് മലയാള നിഘണ്ടുകാരൻമാർ പറയുന്നത്. കിരിയത്തിൽ എന്നത് ദ്രാവിഡപദമായിരിക്കാമെന്ന് എനിക്ക് തോന്നുന്നു. മലയരചന്(മലയിലെരാജാവിന് )കിരിയൻ എന്ന് പേര് കാണുന്നു. കിരിയത്തിൽ നായർ എന്നതിന് മലനാട്ടിലുള്ള പ്രഭു എന്ന അർത്ഥം യോജിക്കുന്നതുമാണല്ലോ. നായർപദത്തിന് രാജാവ്, പ്രഭു എന്നിങ്ങനെ അർത്ഥവും ഉണ്ട്. വെങ്ങനാട്ട് കുടുംബാംഗങ്ങളിൽ പുരുഷൻമാരെ നമ്പിടി , രാജാവ് ,തമ്പ്രാൻ എന്നും സ്ത്രീകളെ റാണി എന്നും പല സ്ഥാനമാനങ്ങളിലും വിളിക്കപ്പെടുന്നു. ഇവരുടെ സ്ത്രീകളെ നമ്പൂരിമാരും പട്ടൻമാരുമാണ് ഇപ്പോൾ വിവാഹം ചെയ്ത് വരുന്നത്. പള്ളിശ്ശേരി രാജാവ് അന്യം വരുകയാൽ ആ സ്വരൂപം വക സകല അവകാശങ്ങളും വെങ്ങനാട്ടു നമ്പിടി കുടംബത്തിന് ലഭിച്ചു. ഇതിന് ശേഷം എഴുതി വരുന്ന പബ്ലിക് റിക്കാർട്ടുകളിലെല്ലാം ക്ഷത്രിയ പാരമ്പര്യം അനുഷ്ഠിച്ച് വരുന്ന സാമന്തൻമാർ എന്നാണ് ചേർക്കുന്നത്. പള്ളിശ്ശേരി രാജാവിനുണ്ടായിരുന്ന യാഗാധികാരി സ്ഥാനത്തേക്ക്

നമ്പിടി കുടുംബത്തിലെ മൂത്ത പുരുഷനെ അവരോധിക്കുന്നു. വയസ് ഗൗനിക്കുന്നില്ല. യാഗവും അത് സംബന്ധമായുള്ള ചടങ്ങുകളും മല യാളത്തു കടന്നത് ആര്യൻമാരുടെ വരവിന് ശേഷമാണെന്നറിയാം. യാഗാധികാരി ബ്രഹ്മചര്യം ദീക്ഷിക്കണമെന്നാണ് 'കാശ്യപ ക്ഷേത്ര മാഹാത്മ്യ'ത്തിൽ വിധിച്ചിരിക്കുന്നത്. മന്നവാ ഭവാൻ ക്ഷൗരം വർജി ച്ചീടേണം തഥാ സുന്ദരീ സംഭോഗാദി സകലം വർജിക്കേണം .ഇപ്ര കാരം പറഞ്ഞിരിക്കുന്നു. അതിനാൽ ഇപ്പോൾ അങ്ങനെ ചെയ്ത് കാണുന്നില്ല. വിവാഹം കഴിഞ്ഞ ശേഷം അവരോധിച്ചതായി അറിവു ണ്ടെന്നും ഇപ്പോഴത്തെയാളെ ചെറുപ്പത്തിലേ അവരോധിക്കയാൽ വിവാഹം പിന്നീട് മാത്രമാണ് ഉണ്ടായതെന്നും നാട്ടുകാർ പറയുന്നു. നിത്യബ്രഹ്മചര്യം പൂർവ്വജൻമപുണ്യഫലം കൊണ്ടുമാത്രമേ സാധിക്കു കയുള്ളു. നിർബന്ധിച്ച അനുഷ്ഠിക്കുന്നതായാൽ ഗുണത്തിന് പകരം ദോഷം ഭവിക്കാൻ എളുപ്പം. ഗൃഹസ്ഥാശ്രമികൾക്കും മുക്തി, ശ്രമസാധ്യ മാണെന്ന് ജനകമഹാരാജർഷി മുതലായവർ ഉദാഹരണമാകുന്നു. അവ രോധശേഷം പുലവാലായ്മ മുതലായവ ആചരിക്കേണ്ടതില്ല. എങ്കിലും ഇപ്പോഴത്തെ നമ്പിടി മേലധികാരിയായ നമ്പൂതിരി സമുദായത്തിന്റെ അനുമതിയോട് കൂടി സ്വമാതാവിന്റെ ശേഷക്രിയകൾ ചെയ്തതായി അറിയുന്നു. യാഗാധികാരിയുടെ പ്രവൃത്തി, യാഗം ചെയ്യുന്ന നമ്പൂ തിരിമാർക്ക് സോമലത, കരിങ്ങാലി കാതലു, കൃഷ്ണ മൃഗചർമ്മം മുതലായവ കൊടുക്കലാണ്; ഇവ കൊടുക്കുന്ന സമയത്ത് ഇദ്ദേഹത്തെ കൂർമ്മാസനത്തിൽ ഇരുത്തി ചില ക്രിയകൾ ചെയ്യാറുണ്ട്. അതിന് നൂറ്റൻപത് പണം യാഗാധികാരിക്ക് ദക്ഷിണയായി കിട്ടുന്നു. അവ രോധം കഴിഞ്ഞാൽ ബ്രാഹ്മണരെ പോലെ മണ്ഡപത്തിൽ കയറി നമ സ്കരിക്കുകയും ക്ഷേത്രമണി അടിച്ച് തൊഴുകയും ചെയ്യാം. സാക്ഷി (പന്തി) ഭോജനം അനുവദിച്ചിട്ടുണ്ട്. നമ്പിടി കുടുംബത്തിലെ മറ്റ് അംഗ ങ്ങളും ഇപ്പോൾ ബ്രാഹ്മണരോട് ഒരുമിച്ചിരുന്ന് ഭക്ഷിക്കാറുണ്ടെന്ന് കേൾക്കുന്നു. അഗ്നിബീജാക്ഷരം ജപിച്ചുകൊടുക്കുന്ന മെതിയടി യാഗാ ധികാരി എപ്പോഴും ധരിക്കണമെന്ന് നിർബന്ധമുണ്ട്. ഉത്തരീയം (പൂ ണൂൽ) എപ്പോഴും ധരിക്കണമെന്നില്ല. മെതിയടി ധരിച്ച് കൊണ്ട് കാച്ചാം കുറിച്ചി ക്ഷേത്രത്തിൽ എവിടേയും കടക്കാം. ആ ക്ഷേത്രത്തിൽ മൂന്ന് ഊരാളൻമാർ ഉള്ളതിൽ യാഗാധികാരിയും പെടുന്നു. ക്ഷേത്രസ്വത്ത് ക്ഷേത്ര ആവശ്യത്തിന് മാത്രമേ ഉപയോഗിക്കാറുള്ളു. ഇപ്പോഴത്തെ ആളേ അവരോധിച്ചപ്പോൾ പതിവുള്ള ചില കർമ്മങ്ങൾ വേണ്ടെന്ന് വച്ചതായി കേട്ടിട്ടുണ്ട്. കാലത്തിന് തക്ക കോലം കെട്ടുന്നതിന് ആവശ്യം

പോലെ ബൂട്സ് മുതലായവ ധരിക്കാറുണ്ട്. ഇക്കാലത്ത് യാഗങ്ങൾ മിക്കവാറും ത്യാഗങ്ങളായി തീർന്നിരിക്കയാൽ ഇദ്ദേഹത്തിന്റെ മാമൂല റുത്ത പാശ്ചാത്യപരിഷ്കാര ചാർച്ചയെ പറ്റി ആരും ചിന്തിക്കാറുമില്ല. ദുർവാശിക്കാരായ ചില ആഢ്യേഹ നമ്പൂരിപ്പാടൻമാരും ഇദ്ദേഹ ത്തിന്റെ ഈ വേഷപ്പകർച്ചയേയും പരധർമ്മ വൃത്ത്യാസക്തിയേയും പറ്റി ഒന്നു പുരികം ചുളിക്കാത്തതും ഇദ്ദേഹത്തിൽ കാണുന്ന അതി രറ്റ ചുണകൊണ്ടാണെന്ന് സമ്മതിച്ചേതീരു. ഈ ഉപന്യാസവിഷയത്തെ ക്കുറിച്ച് വിശദമായി അറിവുള്ളവർ ആരെങ്കിലും കൂടുതൽ വിവരം പ്രസിദ്ധം ചെയ്ത് കാണാനുള്ള ആഗ്രഹത്തോടുകൂടി തത്ക്കാലം വിര മിക്കുന്നു.

*(കൊല്ലവർഷം 1101ൽ (എ.ഡി. 1926)ൽ സദ്ഗുരു മാസികയിൽ (പുസ്തകം 5, ലക്കം 10) പ്രസിദ്ധീകരിച്ചത്.)*

# കേരളചരിത്രവും തച്ചുടയ കയ്മളും

## സദ്ഗുരു ചട്ടമ്പിസ്വാമികൾ

എൺപത്തിയെട്ട് വർഷമായി
മറഞ്ഞുകിടന്ന കേരളചരിത്രവും
തച്ചുടയ കയ്മളും എന്ന പ്രബന്ധവും
കേരളത്തിലെ ബുദ്ധജൈനവിഗ്രഹങ്ങൾ
എന്ന ലേഖനവും ആദ്യമായി
പുസ്തകരൂപത്തിൽ.

സദ്ഗുരുവിന്റെ ആശയങ്ങളെ
ഉപജീവിച്ചെഴുതിയ
ചരിത്രസംബന്ധമായ രണ്ട്
അപൂർവ്വലേഖനങ്ങളും
ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

അധികാരം ഒന്നേയുള്ളുവെന്നും
അത് ജ്ഞാനാധികാരമാണെന്നും
ജാതിഒന്നേയുള്ളുവെന്നും
അത് സംസ്കാരമാണെന്നും
വിളിച്ചുപറയുന്ന നേർവഴിയാണ്
ചട്ടമ്പിസ്വാമികളുടെ
സംസ്കാരപഠനങ്ങൾക്കാധാരം.

സ്വാമിയുടെ ചരിത്രരചനകൾ
ഉൺമയാർന്ന
തനതുസംസ്കാരത്തെക്കുറിച്ചും
ജ്ഞാനവെളിവിനെക്കുറിച്ചും
നമ്മെ നിരന്തരം ഓർമ്മിപ്പിക്കുന്നു.

അവതാരിക
ഡോ. എം. ജി. ശശിഭൂഷൺ

സമ്പാദനം, പഠനം
സുരേഷ് മാധവ്

പന്മന ആശ്രമം പബ്ലിക്കേഷൻസ്
കൊല്ലം

₹. 50/-